# Holy Matrimony



**Sibi Varghese**
S/o. Mr. Zachariah Varghese &
Mrs. Sherly Varghese
Panamkuttiyil Sibi Villa
Neduvaramcode P.O, Chengannur

**Gincy Thomas**
D/o. Late Mr. Babu Thomas &
Mrs. Sosamma Thomas
Moozhikkal House,
Ala P.O, Chengannur, Alappuzha



# Holy Matrimony

**Naveen Varghese Jacob**
S/o. Jacob Varghese K. &
Sunila E. Mathew
Kakkattu Vadakkethil,
Cheriyanad P.O., Chengannur

**Sheeba T.**
D/o Mr. Moncy Thomas &
Mrs. Daisy Moncy
Thadathil, Vallikunnam,
Puthenchantha P.O., Alappuzha



എഡിറ്റോറിയൽ

മാത്യു വർഗ്ഗീസ് കോർ എപ്പിസ്ക്കോപ്പാ




# പ്രപഞ്ചത്തിന്റെ പ്രതികരണം – പ്രതിഫലമോ? പ്രത്യാഘാതമോ?

ജീവിതം ഒരു അന്വേഷണമാണ്. ആ അന്വേഷണത്തിന്റെ തുടക്കത്തിൽ ഉയർന്നു വരുന്ന ഒരു ചോദ്യമിതാണ്. യഥാർത്ഥത്തിൽ ഒരു വഴിയുണ്ടോ? വാസ്തവത്തിൽ ഇല്ലാത്ത ഒരു കാര്യത്തെയല്ലേ നാം അന്വേഷിക്കുന്നത്? ''അവിടെയെങ്ങുമില്ലാത്ത ഒരു കറുത്ത പൂച്ചയെ ഒരു അന്ധനായ മനുഷ്യൻ ഇരുട്ടു നിറഞ്ഞ ഒരു മുറിയിൽ കണ്ടെത്തുവാൻ ശ്രമിക്കുന്നതാണ് തത്വശാസ്ത്രം'', എന്ന രസകരമായ ഒരു നിർവ്വചനം നാം കേട്ടിട്ടുണ്ടല്ലോ. ഈ പ്രപഞ്ചത്തിൽ യഥാർത്ഥവഴി അന്വേഷിച്ച് നടന്ന നാമും അത്തരത്തിലുള്ള ഫലശൂന്യമായ ഒരു പ്രയത്നത്തിലാണോ? നമ്മുടെ തന്നെ വഴിയെ യഥാർത്ഥമായി ഗണിച്ച് അതിനെ യഥാർത്ഥ വഴിയാക്കി തീർക്കുന്ന ഉദ്യമത്തിലാണോ നാം? നേരെ മറിച്ച് ജീവിത യാഥാർത്ഥ്യത്തിനുള്ളിൽത്തന്നെ യഥാർത്ഥ വഴിയുടെ രൂപരേഖകൾ കണ്ടെത്തുവാൻ നമുക്ക് കഴിഞ്ഞെന്നു വരുമോ?

പ്രപഞ്ചത്തിന്റെ എല്ലാ തലങ്ങളിലും 'വഴി', 'വഴിയല്ലാത്തത്' എന്നിങ്ങനെ രണ്ട് യാഥാർത്ഥ്യങ്ങൾ ഉണ്ട്. രസതന്ത്രത്തിൽ ഓക്സിജനും ഹൈഡ്രജനും ശരിയായ അനുപാതത്തിൽ ചേർന്നാൽ വെള്ളമുണ്ടാകും എന്ന് പഠിക്കുന്നു. ആ പ്രമാണത്തെ എങ്ങനെയെല്ലാം തിരിച്ചുമറിച്ചാലും വെള്ളം ഉണ്ടാക്കുവാൻ കഴിയുകയില്ല. രണ്ടുമാത്ര ഹൈഡ്രജനും ഒരു മാത്ര ഓക്സിജനും ചേർന്നാൽ വെള്ളമുണ്ടാകും എന്നതാണിവിടെ 'വഴി'. മറ്റതെല്ലാം 'വഴിയല്ലാത്ത'വയുമാണ്. പറക്കലിനെ നിയന്ത്രിക്കുന്ന നിയമങ്ങൾ അനുസരിക്കണം എന്ന് വൈമാനികർക്കറിയാം. അല്ലെങ്കിൽ....!? ഒന്നുകിൽ അനുസരിക്കുക; അല്ലെങ്കിൽ തകരുക. വൈദഗ്ധ്യം നേടണമെങ്കിൽ അനുസരിച്ചേ മതിയാകൂ. വൈമാനികർ സ്വയം നിർമ്മിച്ച് നടപ്പിലാക്കിയ നിയമങ്ങളല്ല ഇവ. അവർ അവയെ കണ്ടെത്തുകയായിരുന്നു.

ഓരോ ഭൗതികബന്ധത്തിലും നിയമങ്ങളുടെ അനുസരണം സുപ്രധാനമാണ്. മനുഷ്യജീവിതത്തിലെ സാമൂഹികവും ധാർമ്മികവും ആത്മീകവുമായ സൂക്ഷ്മ ബന്ധങ്ങളിലോ? അവിടെ കാര്യങ്ങൾ കേവലം ആകസ്മികമായി നടക്കുന്നവയാണോ? നിങ്ങൾക്കിഷ്ടം പോലെ പ്രവർത്തിച്ചിട്ട് രക്ഷപെടാമോ അവിടെ? അതോ ചില കാര്യങ്ങൾ അനുസരിക്കാതെ, മാന്യവും ശ്രേഷ്ഠവുമായ ഒരു ജീവിതം അവിടെ സാധ്യമല്ലയെന്ന് നിങ്ങൾക്ക് കാണാമോ? സമൂഹം നിശ്ചയിച്ചിട്ടുള്ള പാരമ്പര്യങ്ങളോടും മാമൂലുകളോടുമുള്ള വിധേയത്വമല്ല, അതിലൊക്കെ ആഴമേറിയ യാഥാർത്ഥ്യങ്ങളോടുള്ള വിധേയത്വമാണത്. തത്വചിന്തകനായ കാന്റ് പറഞ്ഞു. ''രണ്ടു കാര്യങ്ങൾ എന്നെ അമ്പരിപ്പിക്കുന്നു. നക്ഷത്രനിബിഡമായ ആകാശവും മനുഷ്യന്റെ ഉള്ളിലെ ധാർമ്മികബോധവും''. ഈ രണ്ടു യാഥാർത്ഥ്യങ്ങളിലെയും നിയമങ്ങൾ ഒരുപോലെ വിശ്വസനീയവും ആധികാരികവും ഒഴിഞ്ഞു മാറുവാൻ നിവർത്തിയില്ലാത്തവയുമാണെന്നല്ലോ അർത്ഥമാക്കുന്നത്. നിങ്ങൾ 'വഴിയെ' അനുസരിക്കുന്നുവെങ്കിൽ ശരിയായ പ്രതിഫലം ലഭിക്കും. അല്ലാത്തപക്ഷം അതിന്റെ പ്രത്യാഘാതങ്ങൾ അനുഭവിക്കേണ്ടി വരും.

പുതുവർഷം, ദൈവത്തിന്റെ വഴി അന്വേഷിച്ച് അതിൽക്കൂടി യാത്ര ചെയ്ത് ഇരുട്ടിന്റെ അനുഭവങ്ങളെ ദൂരികരിക്കുവാൻ ഇടയാകട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

പ്രിയ വായനക്കാർക്ക് പ്രകാശപൂരിതമായ നവവത്സരം ആശംസിക്കുന്നു.



# ബഥേൽ പത്രിക

Since 1987

ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം

Bethel Pathrika, P. B. No. 38, Chengannur, Kerala 689 121
+91 479 2451331
bethelpathrika@gmail.com www.bethelpathrika.org

വരിസംഖ്യ 250 രൂപ







ബഥേൽ പത്രിക വരിക്കാരാകുവാനും വരിസംഖ്യ പുതുക്കുവാനും QR Code Scan ചെയ്ത ശേഷം 9447791896 എന്ന വാട്സ്ആപ്പ് നമ്പറിലേക്ക് അയക്കുക.

## ഇതളുകളിൽ


| | | |
|---|---|---|
| 05 | ഇടയപത്രിക | ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ |
| 07 | കപ്പദോക്യൻ പിതാക്കന്മാരുടെ സാമൂഹിക പ്രതിബദ്ധതയും ആധുനിക സഭയുടെ ദൗത്യവും | ഫാ. ഡോ. തോമസ് ജോർജ്ജ് |
| 11 | വിശുദ്ധ സ്തേഫാനോസ് ക്രിസ്തുയേശുവിന്റെ ആത്മീയ യോദ്ധാവ് | ഫാ. സുനിൽ ജോസഫ് ഡാണാംപടിക്കൽ |
| 13 | ആത്മസൗഹൃദമേ ... നീ ദൈവത്തിന്റെ കരങ്ങൾ | ഫാ. റിനോ കെ. മാത്യു കൂർത്തമല |
| 15 | സാരോപദേശകഥകൾ കുരയ്ക്കും പട്ടി കടിക്കത്തില്ല | ഫാ. പി. വി. ജോൺ ചെങ്ങന്നൂർ |
| 19 | രക്ഷകൻ നടന്ന വഴിത്താരയിലൂടെ - 3 | ഫാ. വർഗ്ഗീസ് കളീക്കൽ |
| 21 | EMPOWERING FAMILIES @ 2024 CHALLENGES AND PROSP-ECST | Fr. Dr. Renny Thomas |
| 22 | ബാലപത്രിക | |
| 24 | എനിക്ക് ബാബുവിന്റെ വീട്ടിലെ പട്ടിയായാൽ മതി | എ. സി. ജോയി ചെറിയനാട് |
| 26 | എല്യേസർ | ഫാ. പി. സി. തോമസ് |
| 28 | ക്വിസ് -17 | |
| 29 | ഭദ്രാസന വാർത്തകൾ | |
| 30 | ലോകക്രൈസ്തവ വാർത്തകൾ | |



ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ

**ബഥേൽ പത്രികയുടെ പ്രിയ വായനക്കാർക്ക് എല്ലാവർക്കും പുതുവർഷത്തിന്റെ ആശംസകൾ പ്രാർത്ഥനാപൂർവ്വം നേരുന്നു.**

'എല്ലാം നവമായി തുടങ്ങാം' – എല്ലാ പുതുവർഷ ആരംഭത്തിലും നാം കേട്ട് പഴകിയ ഒരു വാക്ക് ആണ് ഇതെന്നു തോന്നുന്നു. പ്രവർത്തിയിൽ ഇല്ലാതെ വാക്കിൽ മാത്രം ഒതുങ്ങുന്ന ഒരു 'പ്രതികജ്ഞ വാചകം' എന്നതിൽ ഉപരി വലിയ വില കൽപ്പിക്കാതെ പോകുന്ന ഒരു ജല്പനം.

വാസ്തവത്തിൽ വർഷാവസാനം എന്നത് ഒരു അവസാനമല്ല. വർഷാരംഭം ഒരു തുടക്കവുമല്ല. കാലത്തിന്റെ ഒഴുക്കിൽ രണ്ടു പ്രത്യേക അവസരങ്ങൾ നമ്മൾ നിശ്ചയിച്ചിരിക്കുന്നു എന്നു മാത്രം. മാനുഷികമായി നോക്കുമ്പോൾ എല്ലാം വീണ്ടും ഒരു പുത്തനായിട്ട് ആരംഭിക്കുവാനുള്ള സമയമാണ് വർഷാരംഭം. കൂടാതെ ആഘോഷത്തിന് ഒരു കാരണവും. പുത്തൻ കാര്യങ്ങൾ ആരംഭിച്ചില്ലെങ്കിൽ ഒരിക്കലും നമ്മൾ തോൽക്കുകയോ ജയിക്കുകയോ ഇല്ല. നമ്മുടെ ഉള്ളിലെ തിന്മയ്ക്കെതിരെ യുദ്ധം ചെയ്യുവാനും, ദൈവത്തോട് ആഴമായ രീതിയിൽ കൂട്ടുകൂടുവാനും എല്ലാ മനുഷ്യർക്കും ഹൃദയത്തിൽ ഇടംകൊടുക്കുവാനും ഉള്ള അവസരമാണ് പുതുവത്സരം. വിശ്വാസമേഖലയിൽ ഒരു തുറവിയുടെ അനുഭവം ആകണം പുതുവത്സരം. പുതിയ ചോദ്യങ്ങൾ ചോദിക്കുവാനും പ്രതികരണങ്ങൾ അറിയിക്കുവാനും, അതിൻറെ വെളിച്ചത്തിൽ പുതിയ കാഴ്ചപ്പാടുകൾ രൂപീകരിക്കുവാനും നമുക്കെല്ലാവർക്കും കഴിയണം. അവിടെയാണ് പുതിയ പാഠങ്ങൾ പഠിക്കുവാൻ കഴിയുക. പഴയ ചോദ്യങ്ങളും പഴയ സമീപനങ്ങളും മാത്രം പോരാ. ഈ പഠനത്തിനിടയിൽ ജനങ്ങളുടെ കരച്ചിലിന്റെ സ്വരം കേൾക്കാൻ എല്ലാവർക്കും കഴിയണം. കുനിഞ്ഞു പോകുമ്പോൾ നിവർന്ന് നിന്ന് ദൈവത്തെ നോക്കുവാൻ നമുക്കും നമ്മെ അറിയുന്നവർക്കും ഇടയാക്കുന്ന കരുതലിന്റെ പുതിയ മാനവിക കാഴ്ചപ്പാട് ഉണ്ടാകണം. അപ്പോൾ ആണ് നവമാക്കലിന്റെ അനുഭവം ഉണ്ടാകുന്നത്. അടിമത്വത്തിൽ കഴിയുന്ന സ്വന്തം ജനത്തിന്റെ കരച്ചിൽ കേട്ടപ്പോൾ മോശയ്ക്ക് അടങ്ങിയിരിക്കാൻ കഴിഞ്ഞില്ല. ജനങ്ങളുടെ കരച്ചിൽ കേൾക്കുന്നതിൽ നിന്നാണ് നമ്മൾ എന്താണു ചെയ്യേണ്ടതെന്ന തിരിച്ചറിവും ലഭിക്കുന്നത്. മനുഷ്യരുടെ കരച്ചിലിനു കാതോർക്കുന്ന വിശാല മനസ്സ് നമുക്ക് ഉണ്ടാകണം. ഇടയ ശുശ്രൂഷയുടെ പൂർണ്ണതയും അവിടെയാണ് ഉണ്ടാകുന്നത്. ഓരോ വ്യക്തിക്കും അവരുടെ ആന്തരിക നവീകരണത്തിനുള്ള സമയംകൂടിയാണ് പുതുവത്സരം. പ്രാർത്ഥനയും പഠനവും ദൈവവിചാരവും വിശ്രമവും ഏറ്റവും പ്രധാനപ്പെട്ടതാണ്. നമ്മുടെ അദ്ധ്വാനം ദൈവത്തിനു നല്കുന്ന ശുശ്രൂഷകളാണ്. നമ്മുടെ വിശ്രമം ദൈവം നമ്മുടെ ഉള്ളിൽ ഉണ്ടെന്ന് ഉറപ്പുവരുത്തുന്ന ധ്യാനാത്മകളായ അവസരം കൂടിയാണ്.

പുതുവർഷത്തിൽ ഭാവിയെ നമ്മൾ മുൻവിധിയോടെ കാണുകയല്ല വേണ്ടത്, ''ക്രിയേറ്റു''ചെയ്യുകയാണു വേണ്ടത്. പുതിയ വാക്കുകളും, പുതിയ പ്രവൃത്തികളും വഴി നമുക്ക് ജീവിതത്തിന്റെ പുതിയ അദ്ധ്യായങ്ങൾ എഴുതിച്ചേർക്കാൻ കഴിയും. പുതുവർഷം നമ്മുക്ക് എന്തു കൊണ്ടുവരുന്നു എന്നതിനെക്കാൾ, പുതുവത്സരത്തിന് നമുക്ക് എന്തു നല്കാൻ കഴിയും എന്നതിലായിരിക്കണം കൂടുതൽ ശ്രദ്ധ. ദൈവത്തിലുള്ള വിശ്വാസത്തിന്റെയും മനുഷ്യരോടുള്ള വിശ്വസ്തതയുടെയും കാലമാകണം അത്. പുതുവർഷത്തിൽ ദൈവത്തിന്റെ സ്വരം കേൾക്കാൻ നമുക്കു പരിശ്രമിക്കാം. മനുഷ്യരുടെ കരച്ചിലുകൾക്ക് ചെവികൊടുക്കാം.

സഹോദരങ്ങളുടെ കരച്ചിലിനു പിന്നിലെ ദൈവികസ്വരം കേൾക്കുവാൻ കഴിയുന്ന ഒരു പുതിയ മനസ്സ് നമുക്ക് ഉണ്ടാകണം. പുറപ്പാടിന്റെ പുസ്തകത്തിൽ ഇപ്രകാരം രേഖപ്പെടുത്തുന്നു, ''നീ നിന്റെ ദൈവമായ കർത്താവിന്റെ സ്വരം ശ്രദ്ധാപൂർവ്വം ശ്രവിക്കുക. ഞാൻ ആകുന്നു സൗഖ്യദായകനായ ദൈവം'' (15:26). വളരെ അർത്ഥവത്തായ ഒരു തിരുവചനം. ഈ പുതുവർഷത്തിൽ നമുക്കു ലഭിക്കുന്ന ദൈവത്തിന്റെ ഒരു സന്ദേശമാണ്. ദൈവത്തിന്റെ സ്വരം ശ്രദ്ധാപൂർവ്വം ശ്രവിക്കുക എന്നത്. ഇതുതന്നെയാണ് 2024 നൽകുന്ന ഏറ്റവും വലിയ സന്ദേശവും. ദൈവത്തിന്റെ സ്വരം ശ്രവിക്കുവാൻ നമുക്കു സാധിക്കണം. അപരന്റെ കരച്ചിൽ തിരിച്ചറിയണമെന്നുണ്ടെങ്കിൽ ദൈവത്തിന്റെ സ്വരം കേട്ടേ മതിയാകൂ. അപരന്റെ വേദന എന്റെ വേദനയായിട്ട് മാറേണ്ടിയിരിക്കുന്നു. 'അവനവൻ ആത്മസുഖത്തിനായി ആചരിക്കുന്നവ അപരന്ന് സുഖത്തിനായി വരേണം' എന്ന ഭാരതീയ ഋഷി വാക്യം. ഇനിയും നമ്മിൽ ആഴത്തിൽ പതിയേണ്ടിയിരിക്കുന്നു .

എനിക്ക് ഈ ജനത്തിന്റെ മേൽ അലിവു തോന്നുന്നുവെന്ന് പറഞ്ഞ ക്രിസ്തുവിന്റെ ഭാവം നമ്മളിൽ ഉണ്ടാകാം. തിരുവചനം മുഴുവൻ ശ്രവിച്ച ശേഷം തിരിച്ചുപോകുമ്പോൾ അവരുടെ ശാരീരിക

ബുദ്ധിമുട്ടുകൾ മനസ്സിലാക്കുന്ന തമ്പുരാൻ ശിഷ്യന്മാരോട് പറയുകയാണ്. ''എനിക്ക് ഈ ജനത്തിന്റെ മേൽ അലിവു തോന്നുന്നു.''

അപരന്റെ വേദന തിരിച്ചറിഞ്ഞുകൊണ്ട് മുന്നോട്ടു യാത്രചെയ്യാനായി നമുക്ക് കഴിയട്ടെ. പലപ്പോഴും അപരന്റെ കരച്ചിൽ കേൾക്കാതെ പോകുന്നതുകൊണ്ടാണ് നമ്മുടെ സമൂഹത്തിൽ പലതരത്തിലുള്ള അസ്വസ്തതകൾ, ജീവിതത്തിലേയ്ക്കും കുടുംബത്തിലേയ്ക്കും കടന്നു വരുന്നത്. ദൈവത്തിന്റെ സ്വരം ശ്രവിക്കുന്നവന് അപരന്റെ വേദനയുടെ സ്വരം ശ്രവിക്കാൻ പറ്റും. അപരന്റെ വേർപാടിന്റെ വേദന, അപരന്റെ ഒറ്റപ്പെടലിന്റെ വേദന, അപരന്റെ നിരാശയുടെ വേദന, അപരന്റെ ദാരിദ്ര്യത്തിന്റെ വേദന, അപരന്റെ വിശപ്പിന്റെ വേദന, അപരനായ പരദേശിയുടെ വേദന, അപരന്റെ രോഗവേദന, നിരപരാധിയുടെ വേദന എന്നിവ നാം തിരിച്ചറിയണം. മറ്റുള്ളവരുടെ വേദനകളാണ് ഈ വർഷം നമ്മൾ തിരിച്ചറിയേണ്ടത്. മറ്റുള്ളവരുടെ കരച്ചിൽ തിരിച്ചറിയുവാനായിട്ട് ഈ വർഷം സാധിക്കട്ടെ. അലിവിന്റെയും കരുണയുടെയും ദയയുടെയും മനോഭാവം നമ്മുടെ ജീവിതത്തിലേയ്ക്ക് കടന്നു വരുമ്പോൾ ഉള്ളിലുള്ള വലിയ വേദനകൾക്ക് ശമനമുണ്ടാകും. മറ്റുള്ളവരുടെ വേദന, പ്രയാസം, കരച്ചിൽ ഇവയെല്ലാം നാം കേൾക്കാതെ പോകുമ്പോൾ ഓർത്തുകൊള്ളുക, നമ്മുടെ വേദനകൾ വലിയ ഭാരമായി മാറുകയും ഒപ്പം ജീവിതത്തിൽ നിരാശ വരികയും പ്രത്യാശ നഷ്ടപ്പെട്ടു പോവുകയും ചെയ്യും.

മറ്റുള്ളവരുടെ വേദനയും പ്രയാസവും കരച്ചിലും തിരിച്ചറിഞ്ഞ് മനസ്സിലാക്കി ജീവിക്കുവാൻ ഇടയാകട്ടെയെന്നു ആശംസിക്കുന്നു, പ്രാർത്ഥിക്കുന്നു.



## വാർത്തകൾ

ചെങ്ങന്നൂർ ഭദ്രാസനത്തിലെ സീനിയർ വൈദികരായ ഫാ. മാത്യു വർഗീസ് പുളിമൂട്ടിൽ, ഫാ. ജോൺ പോൾ പുൽപ്രക്കുഴിയിൽ, ഫാ. മാമ്മൻ തോമസ് പോഴുവേലിൽ എന്നീ വൈദീകരെ ചെങ്ങന്നൂർ ബഥേൽ അരമനപ്പള്ളിയിൽ വെച്ച് 2023 ഡിസംബർ മാസം 26-ാം തീയതി, മാതാവിന്റെ പുകഴ്ചപ്പെരുന്നാളിൽ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ തീമോത്തിയോസ് തിരുമേനി കോർ എപ്പിസ്ക്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തി. ഓർത്തഡോക്സ് സഭാ വലിയ മെത്രാപ്പോലീത്താ കുറിയാക്കോസ് മാർ ക്ലിമ്മീസ് തിരുമേനി, മാവേലിക്കര ഭദ്രാസന മെത്രാപ്പോലീത്താ ഏബ്രഹാം മാർ എപ്പിപ്പാനിയോസ് എന്നീ മെത്രാപ്പോലീത്തന്മാരും കോർ എപ്പിസ്കോപ്പമാർ, റമ്പാച്ചന്മാർ എന്നിവർ ഉൾപ്പെടെ അനേകം വൈദീകരും, വിശ്വാസികളും ശുശ്രൂഷകളിൽ പങ്കുചേർന്നു. അനുമോദന സമ്മേളനത്തിൽ വൈദീക ട്രസ്റ്റി, ഫാ. ഡോ. തോമസ് വർഗ്ഗീസ് അമയിൽ, വൈദീകസംഘം ജനറൽ സെക്രട്ടറി ഫാ. ഡോ. നൈനാൻ വി. ജോർജ്ജ്, ഭദ്രാസന സെക്രട്ടറി ഫാ. പി.കെ. കോശി, വൈദീക സംഘം ഭദ്രാസന സെക്രട്ടറി ഫാ. ബിനു ജോയി ഭദ്രാസന കൗൺസിൽ അംഗം ഫാ. ഡോ. ഫിലിക്സ് യോഹന്നാൻ, ഫാ. ജോബ് ഫിലിപ്പ്, ഫാ. പോൾ എന്നിവർ ആശംസകൾ നേർന്ന് സംസാരിച്ചു.





ഫാ. ഡോ. തോമസ് ജോർജ്ജ്
(വൈദിക സെമിനാരി, കോട്ടയം)

# കപ്പദോക്യൻ പിതാക്കന്മാരുടെ സാമൂഹിക പ്രതിബദ്ധതയും ആധുനിക സഭയുടെ ദൗത്യവും




കപ്പദോക്യൻ പിതാക്കന്മാരുടെ ജീവിതവും ദർശനവും ക്രൈസ്തവ സാക്ഷ്യവും ഏറെ പഠനവിധേയമാക്കേണ്ടുന്ന വിഷയങ്ങളാണ്. അവർ ജീവിച്ചിരുന്ന കാലഘട്ടത്തിലെ സാമൂഹികവും, സാമ്പത്തികവും, മതപരവും, രാഷ്ട്രീയവുമായ സാഹചര്യങ്ങളുടെ അടിസ്ഥാനത്തിൽ വേണം അവരുടെ സംഭാവനകളെ വിലയിരുത്തുവാൻ. വലിയ പീഢനങ്ങളുടെ കാലശേഷം നാലാം നൂറ്റാണ്ടോടെ സഭയ്ക്ക് ലഭിച്ച സ്വാതന്ത്ര്യവും സാമ്രാജ്യത്വ പരിവേഷവും ഏറെ ആത്മീയവും ഭൗതീകവുമായ ജീർണ്ണതകൾക്ക് വഴിതെളിച്ചു എന്നത് അനിഷേധ്യമായ വസ്തുതയാണ് (The spiritual & worldly decadence started after the church become impehial after the great persecution in the 4th C). അതോടൊപ്പം അനേകം നൂതന വേദവിപരീതങ്ങളും സാമൂഹിക തിന്മകളും സഭയിൽ ഉടലെടുത്തു. ഈ വിഷയങ്ങളെയൊക്കെ അഭിസംബോധന ചെയ്യുക എന്ന വലിയ ദൗത്യമാണ് കപ്പദോക്യൻ പിതാക്കന്മാർക്ക് ഉണ്ടായിരുന്നത്. അവയിൽ സാമൂഹിക സാമ്പത്തിക വശങ്ങളെക്കുറിച്ചുള്ള ഒരു ലഘുപഠനമാണ് ഈ ലേഖനം.

ബസ്സേലിയോസ് ഗ്രീഗോറിയോസ് പിതാക്കന്മാരുടെ സാമൂഹിക പ്രതിബദ്ധതയും സുസ്ഥിര സുവിശേഷ ദൗത്യമാതൃകയും

കപ്പദോക്യൻ പിതാക്കന്മാരുടെ സാമൂഹികവും പാരിസ്ഥിതികവുമായ പഠിപ്പിക്കൽ നീതിയുക്തമായ ഒരു സാമൂഹിക ജീവിതക്രമത്തെ വിഭാവനം ചെയ്യുന്നു. സാധാരാണക്കാരിൽ സാധാരണക്കാരായ എല്ലാവർക്കും പങ്കിട്ടനുഭിക്കുവാനുള്ള പൊതുസ്വത്തുകളായി പ്രകൃതിയുടെ വിഭവങ്ങളെ നോക്കിക്കാണുവാനുള്ള ദരാഹ്വാനമാണ് ഇവിടെ ദൃശ്യമാകുന്നത്. ദൈവവചനത്തിൽ അടിസ്ഥാനമാക്കിയ ഒരു ശൈലിയാണ് നാം ഇവിടെ ദർശിക്കുന്നത്. വലിയചെറുപ്പമില്ലാതെ എല്ലാ മനുഷ്യരെയും ഉൾക്കൊള്ളുവാനും സ്നേഹത്തിൽ വേരൂന്നി നിലകൊള്ളുവാനുള്ള ഒരു ക്രിസ്ത്രീയമാതൃക. ഇത് വിരസമായ ഒന്നായി കാണുവാൻ തരമില്ല. മറിച്ച് എല്ലാകാലത്തും പ്രസക്തമായത്തന്നെ നിലക്കൊള്ളുന്ന സുവിശേഷ ദൗത്യമാണിത്. ഇതു മറന്നുകൊള്ളുള്ള ഒരു പ്രവർത്തനശൈലിയും ക്രിസ്തീയമായി കണക്കാക്കുവാൻ സാധിക്കില്ല.

കൈസരിയായിലെ വലിയ മാർ ബസ്സേലിയോസ് പിതാവിന്റെ ജീവിതവും ദർശനവും നമ്മെ ഹഠാദാകർഷിക്കുന്നതാണ്. സുവിശേഷത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ എരിവും തീഷ്ണമായ ആത്മീയനിഷ്ഠയും പ്രകടമാകുന്നു. ഇത് തന്റെ ചെറുപ്പകാലത്ത് അഥേനയിലെ വിദ്യാഭ്യാസ കാലഘട്ടത്തിൽ രൂപപ്പെടുത്തിയതാണെന്ന് നമുക്ക് മനസ്സിലാക്കാം. താൻ ആർജ്ജിച്ച താത്വിക സംഹിതകൾ സുവിശേഷത്തിന്റെ ധാർമ്മികതയിൽ ഊന്നിയതായിരുന്നു. Neo-Platonic ചിന്തധാര തന്നെ വളരെ സ്വാധീനിച്ചിട്ടുമുണ്ട്. എന്നാൽ

ആത്യന്തികമായി തന്റെ ദൗത്യങ്ങളുടെ ചാലകശക്തി ദൈവവചനം തന്നെയായിരുന്നുവെന്ന് നാം തിരിച്ചറിയുന്നു.

മാർ ബസ്സേലിയോസിന്റെ ദൗത്യത്തിൽ പ്രധാനമായ ഒന്നാണ് കൈസരിയായിലെ അനാറ്റോളിയായിൽ താൻ സ്ഥാപിച്ച ബസ്സേലിയോസ് എന്ന കൊച്ചുപട്ടണം. തിമോത്തി പറ്റിറ്റ്സാസിന്റെ അഭിപ്രായത്തിൽ പുതിയ പട്ടണത്തിന്റെ കേന്ദ്രസ്ഥാനത്ത് ഒരു ദേവാലയം സ്ഥിതി ചെയ്തിരുന്നു. അതിന് നേതൃത്വം കൊടുക്കുവാൻ കൊറെപ്പിസ്ക്കോപ്പാമാരും. ഇവരുടെ നേതൃത്വത്തിൽ ഈ ചെറുപട്ടണത്തിൽ വന്നുചേരുന്ന അഗതികളെയും നിരാലംബരെയും രോഗികളെയും ശുശ്രൂഷിച്ചും കരുതിയും പോന്നു. മാർ ബേസിലിന് പിതൃസ്വത്തായി ലഭിച്ച ഭൂമിയിലോ ചക്രവർത്തി ദാനം ചെയ്ത സ്ഥലത്തോ ഇത് സ്ഥിതി ചെയ്യുന്നു. ഈ പട്ടണത്തിൽ ഒരു ആതുരാലയവും അഗതികൾക്ക് പാർക്കുവാനുള്ള സങ്കേതങ്ങളും വൈദീകർക്കുള്ള താമസസ്ഥലവും, കുഷ്ഠരോഗികൾക്കുള്ള ആതുരാലവും. ചെറുതൊഴിലുകൾ അഭ്യസിപ്പിക്കുന്ന ചെറുകിട വ്യവസായങ്ങളും വാണിജ്യസ്ഥാപനങ്ങളും ഉൾപ്പെട്ടിരുന്നു. ഇപ്രകാരം ഈ സ്ഥാപനം മേൽക്കുമേൽ അഭിവൃദ്ധി പ്രാപിച്ചു. അനേകം അഗതികൾ അവിടേക്ക് എത്തിച്ചേർന്നു. ഈ സ്ഥാപനം മൂലം ആ നാടിനു പുതിയൊരു ഐശ്വര്യകാന്തി പരന്നു.



വി. ബേസിൽ തന്റെ ദൗത്യനിർവ്വഹണത്തിന്റെ നടുവിലും ശക്തമായി തന്റെ നിലപാടുകൾ സമൂഹത്തെ അറിയിച്ചുകൊണ്ടേയിരുന്നു. സഹദേന്മാരുടെ ഭണ്ഡാഗാരങ്ങളിൽ നിന്നും പണം നിർലോഭം എളിയവരുടെയും ദരിദ്രരുടെയും ശുശ്രൂഷയ്ക്കായി പരോപകാരവൃത്തിയ്ക്കും ഉതകണമെന്ന് താൻ ഉറക്കെ പ്രഖ്യാപിച്ചു. ദരിദ്രരോടുള്ള നിർവികാരപരമായ ധനാഢ്യരുടെ മനോഭാവങ്ങൾ മാറേണ്ടത് എന്നും ആവശ്യമാണെന്ന് അദ്ദേഹം ആവർത്തിച്ചു. അന്യായമായ അനുശീലങ്ങളെ അദ്ദേഹം ഏറെ വിമർശനത്തോടെ എതിർത്തു. (Basil repeatdly made the rhetorical point that wealth should come off the walks and up from the floors and out of the treasuries of rich men's houses, in order to find its way back into philanthropic circulations).

ദരിദ്രർ നേരിടുന്ന അവഗണനകളെയും ചൂഷണങ്ങളെയും അദ്ദേഹം ശ്രദ്ധയോടെ വീക്ഷിച്ചും, സമ്പന്നരുടെ അന്യായമായ ചൂഷണങ്ങളെയും അനീതിപരമായ പണം പലിശ ഇടപാടുകളെയും അത്യാഡംബരങ്ങളെയും വലിയ ആർജ്ജവത്തോടും തികഞ്ഞ ക്രിസ്തീയ വീര്യത്തോടും കൂടെത്തന്നെ താൻ എതിർത്തു. അദ്ദേഹത്തിൽ വിളങ്ങിയ സുവിശേഷ വീര്യം നാം ഏറെ വ്യക്തനയോടെ തന്നെ സ്വീകരിക്കണം.

നാസിയാൻഡിലെ വി. ഗ്രീഗോറിയോസും ഈ സുവിശേഷ ദൗത്യം നിറപടിയായി പഠിപ്പിക്കുകയും പ്രവർത്തിതലത്തിൽ നടപ്പാക്കുകയും ചെയ്തു എന്നു നാം കാണുന്നു. 'On the have for the poor' എന്ന ഗ്രന്ഥത്തിൽ വി. ഗ്രിഗറി ഇതു വ്യക്തമാക്കുന്നു. മറ്റുള്ളവരെ സഹായിക്കുവാനുള്ള നമ്മുടെ ഉത്തരവാദിത്വത്തിന്റെ അടിസ്ഥാനം നമ്മുടെ പങ്കിട്ട മനുഷ്യസ്വഭാവമാണ്, ദൈവത്തിന്റെ പ്രതിഛായയിൽ സൃഷ്ടിക്കപ്പെട്ട വ്യക്തിത്വമാണ്. അപ്പോൾ എല്ലാ ദരിദ്രർക്കും ആലംബഹീനർക്കും നാം വാതിലുകൾ തുറന്നു കൊടുക്കുക എന്നത് നമ്മുടെ കടമയാണ്. സന്തോഷിക്കുന്നവരുടെ കൂടെ സന്തോഷിക്കണമെന്നും കരയുന്നവരുടെ കൂടെ കരയണമെന്നും നമ്മോട് ഓർമ്മിപ്പിച്ചിട്ടുള്ളത് ഓർക്കേണ്ടതുണ്ട് (റോമർ 12:15).

മറ്റു കപ്പദോക്യൻ പിതാക്കന്മാരെപ്പോലെ നിസ്സായിലെ വിശുദ്ധ ഗ്രീഗോറിയോസും സമൂഹത്തിലെ അധഃസ്ഥിതരെ കരുതുവാനും സ്നേഹിക്കുവാനും മുൻപന്തിയിലായിരുന്നു. സമൂഹത്താൻ പുറന്തള്ളപ്പെട്ട

കുഷ്ഠരോഗികൾ ഉൾപ്പെടെയുള്ള ദരിദ്രർക്കും മറ്റു മുള്ള സമൂഹത്തിന്റെ ഉത്തരവാദിത്വത്തിന് അദ്ദേഹം ഊന്നൽ കൊടുത്തു. സമ്പന്നരെ അവരുടെ സമ്പത്ത് നൽകാനും ആരോഗ്യമുള്ളവർക്ക് അവരുടെ ശക്തി നൽകാനും അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾ വെല്ലു വിളിച്ചു. അദ്ദേഹത്തിന്റെ വേദശാസ്ത്രപരമായ പ്രതി ഫലനങ്ങൾ പ്രസക്തമാണ്. 'On the Making of Man' എന്ന വി. ഗ്രിഗറിയുടെ കൃതിയിൽ ഓരോ മനുഷ്യനെ യും ദൈവത്തിന്റെ പ്രതിഛായ വഹിക്കുന്നവരായി കാണുവാനുള്ള അദ്ദേഹത്തിന്റെ നിർബന്ധത്തിൽ വ്യക്തമാകുന്നു. വ്യക്തമായ വ്യത്യാസങ്ങൾക്കപ്പു റത്തേക്ക് നോക്കുവാനും അന്തർലീനമായ ബന്ധം വീക്ഷിക്കുവാനും അദ്ദേഹം ആഹ്വാനം ചെയ്യുന്നു.

നവഉദാരവത്കൃത സമ്പദ്‌വ്യവസ്ഥയും ആധുനിക സമൂഹവും (Neoliberal economy and the modern society)

ഇന്ത്യയുടെ ഇന്നത്തെ സാമൂഹിക സാമ്പത്തിക പശ്ചാ ത്തലത്തിൽ നവ സാമ്പത്തിക നയം (New economic policy) ഏറെ ചർച്ച ചെയ്യപ്പെടുന്ന ഒന്നാണ്. ഭാരത ത്തിന്റെ നവം ഉദാരവത്ക്കരണം, സാമ്പത്തിക പരി ഷ്ക്കാരങ്ങളുടെ പുതിയനാമമായി അവതരിപ്പിക്കപ്പെ ടുന്നു. നവ ഉദാരവത്ക്കരണം വർഗ്ഗശക്തിയുടെ ഒരു പുനഃസ്ഥാപനമായി അറിയപ്പെടുന്നു. (Neo liberalism must be seen as the restration of class power). ഇപ്ര കാരമുള്ള നയങ്ങൾ മുതലാളിത്വ വൻകിട കുത്തക കൾക്ക് അനുകൂലമായി നിലകൊള്ളുന്നു എന്നത് ഒരു വസ്തുതയാണ്. 1991 ന് ശേഷം ഭാരതം ആഗോ ളവത്ക്കരണത്തിന്റെ ഭാഗമായിത്തീർന്നത് മുതൽ കുത്തക മുതലാളിത്ത അനുകൂല നിലപാടുകൾ പാടെ നിലവിൽ വന്നു. നവ ഉദാരവത്ക്കരണം വൻ കോർപ്പറേറ്റുകൾക്ക് വളരുവാനുള്ള എല്ലാ സാഹ ചര്യവും അനുകൂലമായി എന്നതാണ് സത്യം. ഭീമാ കാരമായ സമ്പത്ത് കുമിഞ്ഞു കൂടുവാൻ ഇത് ഇട യാക്കി. ഭൂമാഫിയാകളും സാമ്പത്തിക ഇടപാടുകൾ നടത്തുന്ന കുത്തകകളും വിവരസാങ്കേതിക വിദ്യാ രംഗവും അഭൂതമായ വളർച്ച കൈവരിച്ചു. എന്നാൽ ഈ സ്വത്തുക്കളുടെ ഉറവിനും ക്രയവിക്രയങ്ങളും പലതും രാജ്യത്തിന്റെ ഔദ്യോഗിക രേഖകളിൽ പെടില്ല എന്നതാണ് ശ്രദ്ധേയം. നവ ഉദാരവത്ക്കരണം വലിയ തോതിലുള്ള സാമ്പത്തിക അസമത്വവും അരക്ഷിതാ വസ്ഥയും തൊഴിലില്ലായ്മയും അധ്വാന വർഗ്ഗത്തിന്റെ ചൂഷണവും സമ്മാനിക്കുന്നു എന്നത് അനിഷേധ്യ മായ സംഗതിയാണ്. ഇതിന്റെ പരിണിതഫലമായി ദരിദ്രന്റെ ദാരിദ്ര്യം വർദ്ധിക്കുവാനേ ഇടയായുള്ളൂ. സമ്പന്നരുടെ ദാരിദ്ര്യവും പതിന്മടങ്ങു വർദ്ധിച്ചിരിക്കു ന്നു. ഇതു തികച്ചും അനീതിപരമായ അസമത്വമല്ലേ എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു. വൻകിട കുത്തക കൾ അവരുടെ ലാഭം വർദ്ധിപ്പിക്കുവാൻ അനേകം നൂതന മാർഗ്ഗങ്ങൾ അവലംബിക്കുമ്പോഴും ഇവിടെ ദരിദ്രരുടെ അവസ്ഥ പരമ ദയനീയമായി തന്നെ തുട രുന്നു ഇതിന് ആക്കം കൂട്ടുന്നതാണ് സർക്കാരിന്റെ പുതുസാമ്പത്തിക നയവും നവ ഉദാരവത്കൃത നിയമങ്ങളും എന്നത് പ്രത്യേകം ശ്രദ്ധിക്കേണ്ട താണ്. സമ്പന്നന്റെയും ദരിദ്രന്റെയും ഇടയിലുള്ള വിടവ് അനുദിനം ഇവിടെ വർദ്ധിക്കുകയാണ്. (The ridge between the haves and the have nots are on the rise each day). ഈ അസമത്വവും അനീതിയും ഒരു നാളും ന്യായീകരണം അർഹിക്കുന്നില്ല എന്നി രിക്കെ, നാം എല്ലാവരും അറിഞ്ഞോ അറിയാതെയും ഈ സാമ്പത്തിക ക്രമത്തിന്റെ ഭാഗമാവുകയോ ഇരക ളാവുകയോ ചെയ്യുന്നു എന്നത് നാം തിരിച്ചറിയാതെ പോകുന്നു.

ചെറുകിട കച്ചവടക്കാരും കുടിൽ വ്യവസായങ്ങൾ നടത്തി ഉപജീവനം നടത്തുന്ന അനേകം സാധാര ണക്കാരായ മനുഷ്യരെ പ്രത്യക്ഷമായോ പരോക്ഷ മായോ ഈ വ്യവസ്ഥിതികൾ സാധിച്ചിട്ടുണ്ട്. ഇപ്പോഴും ബാധിക്കുന്നു. അതുമൂലം കുടിൽ വ്യവസായ സംരം ഭങ്ങൾ നമ്മുടെ നാട്ടിൽ നിന്നും ഇല്ലാതാകുന്നുണ്ട് എന്നുള്ളതും തർക്കമറ്റ സംഗതിയാണ്.

**സഭയുടെ ദൗത്യം : ആധുനിക ലോകത്ത്**

ഈ ഒരു പരിതസ്ഥിതിയിലാണ് നാലാം നൂറ്റാണ്ടിൽ ജീവിച്ച കപ്പദോക്യൻ പിതാക്കന്മാരുടെ നിലപാടുകളെ നാം സസൂഷ്മം പഠിക്കേണ്ടത്. അവർ നിലകൊണ്ട ദൈവീക സമത്വ വ്യവസ്ഥിതി ഇന്നും പ്രസക്തി ആർജ്ജിക്കുന്നു. കുത്തക മുതലാളിത്ത സാമൂഹിക സാമ്പത്തിക വ്യവസ്ഥകളും ഇന്നിന്റെ നവഉദാരവ ത്കൃത നവ സാമ്പത്തിക നയങ്ങളും സാധാരണ ക്കാരായ ജനവിഭാഗത്തെ വീർപ്പുമുട്ടിക്കുന്നു (The neoliberal and new economic policies of today have made the life of common masses more miserable and pathetic).

കപ്പദോക്യൻ പിതാക്കന്മാർ, അവർ ജീവിച്ചിരുന്ന കാല ഘട്ടത്തിലെ അസമത്വങ്ങൾക്കെതിരായി ശക്തമായി നിലകൊണ്ടു. കാലഘട്ടത്തിലെ അസമത്വങ്ങൾക്കെതി രായി ശക്തമായി നിലകൊണ്ടു. സമ്പന്നരുടെ അത്യാ ഡംബരത്തെയും ചൂഷണ മനോഭാവത്തെയും അനീ

തിപരമായ സാമൂഹിക അനുശീലങ്ങളെയും അവർ തുറന്നടിച്ചു. ലാളിത്യമുള്ളൊരു ജീവിതക്രമം, കർത്താവിൽ നിന്ന് ഉൾക്കൊണ്ട് അവർ പ്രചരിപ്പിച്ചു. തന്റെ പരസ്യശുശ്രൂഷ കാലത്ത്, അഞ്ചപ്പം കൊണ്ട് അയ്യായിരം പേരെ പോഷിപ്പിച്ച സംഭവത്തിൽ അധികം വന്ന പന്ത്രണ്ടു കുട്ട നിറയെ ശേഖരിക്കുവാൻ കല്പിക്കുന്ന കർത്താവ്, വിഭവങ്ങളെ പാഴാക്കരുത് എന്ന മഹത് സന്ദേശമാണ് നൽകുന്നത്. അതോടൊപ്പം ആഡംബര ഭ്രമത്തെയും ഒഴിവാക്കുവാനുള്ള ആഹ്വാനം (Jesus teaches us about the example of avoiding collossal wastages of resources and extravangers of day to day life). അതിൽത്തന്നെ ലാളിത്യം ശീലിക്കണമെന്നു കൂടി തമ്പുരാൻ നമ്മെ പഠിപ്പിക്കുന്നു. ഈ മാതൃകയാണ് ഇന്നത്തെ ക്രൈസ്തവ സഭകൾ ഏറ്റെടുക്കേണ്ടത്. അനീതിപരമായ വ്യവസ്ഥിതികൾക്ക് കൂട്ടു നിൽക്കുവാനല്ല മറിച്ച് അനീതിക്കും അസമത്വത്തിനുമെതിരായി ശബ്ദിക്കുവാനും നിലപാടെടുക്കുവാനും ക്രൈസ്തവ സഭകൾക്ക് സാധിക്കണം. അതിനായി വേണ്ടി വന്നാൽ ജനമുന്നേറ്റങ്ങളും അഹിംസാ സമര പദ്ധതികളും അവലംബിക്കേണ്ടതാകുന്നു. നവ സാമ്പത്തിക നയവും നവ ഉദാരവത്ക്കരണ നയവുമൊക്കെ ഇവിടുത്തെ സാധാരണക്കാരിൽ സാധാരണക്കാരായ ജനവിഭാഗത്തിന്റെ ജീവിതങ്ങൾ ദുസ്സഹമാക്കുന്നതാണ് എന്ന് മനസ്സിലാക്കി. ക്രിസ്തുവിന്റെ ദൗത്യം പേറി അതിനെതിരായുള്ള പ്രബല നിലപാടുകളാണ് ക്രൈസ്തവ സഭകൾ സ്വീകരിക്കേണ്ടത്. സാമൂഹിക അസമത്വം സൃഷ്ടിക്കുന്ന കുത്തക മുതലാളിത്ത ഘടനകളെ (Hegemonic Capitalist Structures) ശക്തിയുക്തം എതിർക്കുവാനും അപ്രകാരം ക്രൈസ്തവ സാക്ഷ്യം ഉയർത്തിക്കാട്ടുവാനുള്ള ഒരു വെല്ലുവിളി.

വിമോചന വേദശാസ്ത്രജ്ഞൻ Gustaro Guitterez അഭിപ്രായപ്പെടുന്നു. ക്രിസ്തു സ്വയം ദാരിദ്ര്യം വരിച്ചത് പാപത്തിൽ നിന്നും മനുഷ്യരെ വീണ്ടെടുത്ത് തന്റെ ദാരിദ്ര്യത്താൽ അവരെ സമ്പന്നരാക്കുവാനുമാണ്. ദാരിദ്ര്യത്തെ അംഗീകരിച്ചുകൊണ്ട് ദരിദ്രരോട് ഏകീഭവിക്കുന്ന ക്രിസ്തീയ ജീവിതം ദാരിദ്ര്യത്തിന് എതിരായ ഒരു പ്രതിഷേധമാണ്. അമിത സമ്പത്തിന്റെ തിരസ്കരണവും അപരനോടുള്ള സ്നേഹവും കരുതലും വരുവാനിരിക്കുന്ന ദൈവരാജ്യത്തിന്റെ അടയാളമാണ് എന്നു നാം വിസ്മരിക്കരുത്. എന്നാൽ മാറുന്ന ഇന്നത്തെ ലോകാക്രമത്തിൽ ഭൗതികവാദം അഥവാ ഞമലേൃശമഹശാ നമ്മുടെ സാമൂഹ്യ ജീവിതത്തെ ഏറെ സ്വാധീനിക്കുന്നു. മാറുന്ന ജീവിത സാഹചര്യത്തിൽ ദൈവത്തിന്റെ പ്രവാചക ദൗത്യം ഏറ്റെടുക്കുവാനും കർത്താവിന്റെ ശുശ്രൂഷാ മാതൃക ലോകത്തിനു വെളിവാക്കുവാനും ക്രൈസ്തവ സഭകൾക്ക് സാധിക്കുന്നുവോ എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. അന്താരാഷ്ട്ര തലത്തിൽ ശ്രദ്ധേയനായ ഇസ്രായേലി എഴുത്തുകാരനും നിരൂപകനുമായ Yuval Noah Harari യുടെ അഭിപ്രായത്തിൽ, മതം ലോകമെമ്പാടും അപ്രസക്തമായി മാറുന്നു എന്ന വസ്തുത ചൂണ്ടിക്കാട്ടുന്നു. എന്നാൽ ഈ വസ്തുതയ്ക്ക് ഒരു പുനർവായന അനിവാര്യമല്ലേ. ആധുനിക ലോകത്തിൽ ശാസ്ത്രസാങ്കേതികരംഗത്തെ അതിശീഘ്ര മുന്നേറ്റങ്ങളുടെ നടുവിൽ, എന്തുകൊണ്ട് പുതുതലമുറയെ സഭയുടെ സത്യവിശ്വാസത്തിലും സാക്ഷ്യജീവിതത്തിലും നിലനിൽത്തുവാൻ സഭയ്ക്ക് സാധിക്കാതെ പോകുന്നു എന്നത് ഗൗരവമായി പരിഗണിക്കേണ്ടതല്ലേ. ഈ ചോദ്യങ്ങൾക്ക് ഉത്തരമായി സഭകൾ ഉണർന്നു പ്രവർത്തിക്കേണ്ടുന്ന അനേകം മേഖലകൾ ഉണ്ട്. സഭകൾ ക്രിസ്തീയ സാക്ഷ്യത്തിന് നിരക്കാത്ത പ്രവണതകളെയും അനുശീലങ്ങളെയും ഉപേക്ഷിക്കുകയും ധാർമ്മിക മൂല്യങ്ങളുടെയും ദൈവരാജ്യ മൂല്യങ്ങളുടെയും അടിസ്ഥാനത്തിൽ ഉള്ള ജീവിത ശൈലി സഭാശ്രേണിയിലുള്ള എല്ലാവരും അവലംബിക്കുക വഴിയായി ഭൗതിക തിന്മകളെ ജയിക്കാൻ വിശ്വാസികളെ പ്രാപ്തരാക്കുക. 82-ാം സങ്കീർത്തനം 3-ാം വാക്യത്തിൽ സങ്കീർത്തനക്കാരൻ ഓർമ്മിപ്പിക്കുന്നതുപോലെ ''പീഡിതനും അഗതിക്കും നീതി നടത്തികൊടുപ്പിൻ'' ഇതിന് സഭ പ്രതിജ്ഞാബദ്ധമാണ്.

The Christian Church has the challenge to act as a corrective force against the hegemonic capitalistic structures of the society thereby upholding true christian witness. ഇതാണ് കാലത്തിന്റെ ആവശ്യം. ആധുനിക ലോകക്രമത്തിൽ ക്രൈസ്തവ സഭയുടെ വലിയ ദൗത്യം. അതിൽ നിന്നു പിന്മാറുന്ന പക്ഷം നാം ക്രിസ്തുവിന്റെ സുവിശേഷ ദൗത്യത്തിൽ നിന്നും അന്യരും പുറന്തള്ളപ്പെട്ടവരുമായിത്തീരും എന്നതിന് മറുപക്ഷമില്ല. ഇപ്രകാരമുള്ള ഒരു വലിയ ദൗത്യ നിർവ്വഹണത്തിനുവേണ്ടി നിലകൊണ്ട പുണ്യപിതാക്കന്മാരായ കപ്പദോക്യരുടെ, സാമൂഹിക പ്രതിബദ്ധതയും ക്രിസ്തീയ സാക്ഷ്യവും അനുകരിക്കുന്നതു വഴി, നമ്മുടെ സഭാ ജീവിതങ്ങളെയും സാർത്ഥകമാക്കിത്തീർക്കാം. അതിന് ഈ ക്രിസ്മസ് പുതുവർഷക്കാലം ഇടയാക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.


ഫാ. സുനിൽ ജോസഫ് ഡാണാംപടിക്കൽ

# വിശുദ്ധ സ്തേഫാനോസ്
## ക്രിസ്തുയേശുവിന്റെ ആത്മീയ യോദ്ധാവ്



ക്രൈസ്തവ സഭയിലെ ആദ്യത്തെ രക്തസാക്ഷി എന്ന സ്ഥാനം ലഭിച്ച ധീരനായ പോരാളിയാണ് വി. സ്തേഫാനോസ് സഹദാ. ആദിമ സഭയിൽ മേശയിൽ ശുശ്രൂഷിക്കുവാൻ അപ്പോസ്തോലന്മാരാൽ തെരഞ്ഞെടുക്കപ്പെട്ട 7 ശുശ്രൂഷക്കാരിൽ (Deacons) ഒന്നാമനായിരുന്നു അദ്ദേഹം. യഹൂദന്മാരുടെ ന്യായപ്രമാണം അനുസരിച്ച് ദരിദ്രരായ സഹോദരങ്ങളെ കരുതുന്നതിൽ അവർ മുൻകൈയ്യെടുത്തിരുന്നു. (ആവർത്തനം 15:7-11)

യഹൂദ സിനഗോഗുകളിൽ സാധുക്കൾക്കുവേണ്ടി മറ്റുള്ളവരിൽ നിന്നും ദാനങ്ങൾ സ്വീകരിക്കുന്നതിന് പ്രത്യേകം ആളുക്കളെ നിയോഗിച്ചിരുന്നു. എല്ലാ വെള്ളിയാഴ്ചകളിലും അവർ ഭവനങ്ങൾ സന്ദർശിച്ച് ശേഖരിച്ച സംഭാവനകൾ ആവശ്യക്കാർക്ക് വിതരണം ചെയ്തിരുന്നു.

ആദിമ ക്രൈസ്തവ സഭയിലും ഈ സാധുജന സംരക്ഷണം നിർവ്വഹിക്കുവാൻ പ്രത്യേകം ശുശ്രൂഷകരെ ആവശ്യമായി വന്നു. അപ്പോസ്തോലന്മാർ ദൈവവചനശുശ്രൂഷ വിട്ട് ഭക്ഷണ വിതരണ സംഗതികൾ ഏറ്റെടുക്കുന്നത് പ്രായോഗികമല്ലാത്തതിനാൽ മേശകളിൽ ശുശ്രൂഷിക്കുന്നതിനായി 7 പേരെ തെരഞ്ഞെടുത്തു. അപ്പൊ. പ്രവ. 6-ാം അദ്ധ്യായത്തിൽ ഈ സംഭവം വ്യക്തമായി പ്രതിപാദിക്കുന്നു.

ആത്മാവും ജ്ഞാനവും നല്ല സാക്ഷ്യവും നിറഞ്ഞ 7 പുരുഷന്മാരെ തെരഞ്ഞെടുത്തപ്പോൾ അവരിൽ ഒന്നാമനായി തീർന്ന സ്തേഫാനോസ്, ദൈവകൃപയിൽ നിറഞ്ഞ് ആത്മശക്തിയോടെ ജനത്തിൽ വലിയ അടയാളങ്ങളും അത്ഭുതങ്ങളും പ്രവർത്തിച്ചു.

അപ്പോസ്തോലന്മാരുടെ കൈവയ്പ്പിനാൽ പരിശുദ്ധ ആത്മകൃപ ലഭിച്ച സ്തേഫാനോസിന്റെ ശുശ്രൂഷ ആദിമസഭയുടെ വളർച്ചയിൽ കൂടുതൽ ശക്തി പകരുന്നതിനായി തീർന്നു. ദൈവവചനം ചുറ്റുപാടും പരക്കുന്നതിനും യെരുശലേം മുതൽ വിവിധ സ്ഥലങ്ങളിൽ ശിഷ്യന്മാരുടെ എണ്ണം പെരുകുന്നതിനും യഹൂദ പുരോഹിതന്മാരിൽ അനേകരും ക്രിസ്തുയേശുവിലുള്ള വിശ്വാസത്തിൽ അധീനരാകുവാനും ഇടയാക്കി.

'സ്തേഫാനോസ്' എന്ന പദത്തിന്റെ അർത്ഥം, 'കിരീടം' (Crown) എന്നാണ്. തന്റെ പേരിനെ അന്വർത്ഥമാക്കിയ ശുശ്രൂഷയും പ്രവർത്തനവും മൂലം ക്രിസ്തുവിനുവേണ്ടി രക്തസാക്ഷി മരണവും സ്വീകരിക്കുവാൻ കഴിഞ്ഞ സ്തേഫാനോസ് 'സഹദേന്മാരുടെ കിരീടം' ആയിത്തീർന്നു. തന്നിൽ ഭരമേൽപ്പിക്കപ്പെട്ട ദൈവിക ദൗത്യം നിറവേറ്റുന്നതിന് ഒരു യോദ്ധാവിനെപ്പോലെ പോരാട്ടം നടത്തി. തിരുവചനത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന സ്തേഫാനോസിന്റെ സവിശേഷതകൾ ഇവയാണ്.

**1. വിശുദ്ധ സ്തേഫാനോസ് വിശ്വാസം നിറഞ്ഞവനായിരുന്നു. (Act 8:5) Filled with Faith**

ക്രിസ്തു യേശുവിലുള്ള വിശ്വാസത്താൽ നിറയപ്പെട്ടവനായിരുന്നു സ്തേഫാനോസ്. ആ വിശ്വാസം ആയിരുന്നു അവനെ ഒരു പോരാട്ടവീരനാക്കിത്തീർത്തത്. ക്രിസ്തു രക്ഷിതാവ് (Massaish) ആണെന്ന് സ്തേഫാനോസ് ഉറച്ച് വിശ്വസിച്ചു. ആ വിശ്വാസം അനേകരിലേക്ക് പകരുവാനും സഭയിലേക്ക് അവരെ ചേർക്കുവാനും സഹദായ്ക്കു സാധ്യമായി.

**2. സ്തേഫാനോസ് കൃപ നിറഞ്ഞവനായിരുന്നു.**

ദൈവസ്വഭാവത്തിന്റെ ഭാഗമാണ് കൃപ എന്നത്. കൃപ ദൈവത്തിന്റെ (Karis) ദാനമത്രേയാകുന്നു (Eph. 2:8). ഈ ദൈവദാനത്തെ സ്വായത്തമാക്കിയ സ്തേഫാനോസ് യഹൂദ സിനഗോഗുകളിലെ അധികാരികളുമായി തർക്കിച്ച് ക്രിസ്തുവിനെക്കുറിച്ചുള്ള യാഥാർത്ഥ്യം വ്യക്തമാക്കി പഠിപ്പിച്ചു. അവരെ രൂപാന്തരപ്പെടുത്തി.

3. **പരിശുദ്ധാത്മാവിന്റെ ശക്തി നിറഞ്ഞവനായിരുന്നു.**

അപ്പോസ്തോലന്മാരുടെ കൈവയ്പ്പിനാൽ സ്തേഫാനോസ് പരിശുദ്ധാത്മാവിന്റെ ശക്തിപ്രാപിച്ചവനായിരുന്നു. തന്നോട് തർക്കിച്ചവരോട് ശക്തമായി പ്രതിപാദിക്കുവാൻ അവരെ തോൽപ്പിക്കുവാൻ അദ്ദേഹത്തിന് സാധിച്ചത് പരിശുദ്ധാത്മ കൃപയിൽ നിറയപ്പെട്ടതുകൊണ്ടാണ്.

4. **അവൻ ജ്ഞാനം നിറഞ്ഞവനായിരുന്നു.**

പരിശുദ്ധാത്മാവിന്റെ ദാനമായ ജ്ഞാനം പ്രാപിച്ചവനായ സ്തേഫാനോസ് തന്റെ എതിരാളികളെ ആത്മജ്ഞാനത്താൽ എതിർത്ത് അവരുടെ വാദങ്ങളെ തോൽപ്പിച്ചു കളഞ്ഞു. 1 കൊരി. 1:30 ''അവൻ നമുക്ക് ദൈവത്തിങ്കൽ നിന്നു ജ്ഞാനവും നീതിയും ശുദ്ധീകരിണവും വീണ്ടെടുപ്പുമായി ത്തീർന്നു''.

5. **സ്തേഫാനോസ് വലിയ അത്ഭുതങ്ങളും അടയാളങ്ങളും ചെയ്തു (Act 6:8)**

ക്രിസ്തുയേശുവിന്റെ നാമത്തിൽ വളരെ അത്ഭുതങ്ങളും അടയാളങ്ങളും ചെയ്യുവാൻ സ്തേഫാനോസിന് സാധിച്ചു. യോഹ. 14:12 ൽ യേശുതമ്പുരാൻ പറഞ്ഞു. ''താൻ ചെയ്യുന്ന പ്രവർത്തി തന്നിൽ വിശ്വസിക്കുന്നവനും ചെയ്യും..... അതിൽ വലിയതും അവൻ ചെയ്യും''. ഈ വചനം സ്തേഫാനോസിന്റെ ജീവിതത്തിൽ അർത്ഥവത്തായി.

വി. സ്തേഫാനോസ് സഹദായുടെ ഓർമ്മപ്പെരുന്നാളിലെ പ്രൊമിയോനിൽ പിതാക്കന്മാർ ഇപ്രകാരം ചൊല്ലുന്നു. ''ഈ സഹദാ സ്വശരീരത്തെ പീഢകൾക്ക് ഏൽപ്പിക്കുകയും തന്റെ ആത്മാവിനെ കറകൂടാതെ കാക്കുകയും രാജാക്കന്മാരുടെ സമ്മാനങ്ങളെ നിരസിക്കുകയും അധികാരികളുടെ പ്രശംസയെ വെറുക്കുകയും ലൗകിക സ്ഥാനങ്ങളെ ത്യജിക്കുകയും താൽക്കാലിക ഭാഗ്യത്തെ കാംഷിച്ച് മശിഹായെ സ്നേഹിക്കുകയും തന്നോട് ചേരുകയും ചെയ്തു''.

ക്രിസ്തുവിനുവേണ്ടി ഒരു കുറ്റക്കാരനെപ്പോലെ ബന്ധനസ്ഥനായപ്പോഴും അധാർമ്മികമായി തന്നെ ശിക്ഷിച്ചപ്പോഴും ഒരു പിറുപിറുപ്പും കൂടാതെ തന്റെ നാഥനുവേണ്ടി അവയെ സ്വീകരിച്ചു. തന്നെ കല്ലെറിഞ്ഞവർക്കുവേണ്ടി ക്ഷമയാചിക്കുവാൻ സ്തേഫാനോസിനു സാധിച്ചു.

തന്റെ സ്വർഗ്ഗീയ യജമാനനോട് വിശ്വസ്ത പുലർത്തിയ സ്തേഫാനോസ് ഒരു യോദ്ധാവിനെപ്പോലെ അവസാനം വരെയും പോരാടി. തന്റെ മരണസമയത്ത് സ്വർഗ്ഗം തുറക്കപ്പെടുന്നതും യേശു ദൈവത്തിന്റെ വലത്തുഭാഗത്ത് നിൽക്കുന്നതും സഹദാ കണ്ടു. അങ്ങനെ തന്റെ നാഥനായ യേശുക്രിസ്തുവിന്റെ മാതൃക പ്രകാരം തന്നെ സ്തേഫാനോസ് ജീവൻ വെടിഞ്ഞു.

'സഹദേന്മാരുടെ മരണം സഭയുടെ വീഞ്ഞാണ്' എന്ന പൂർവ്വിക സാക്ഷ്യം സ്തേഫാനോസിന്റെ രക്തസാക്ഷി മരണത്തിലൂടെ അർത്ഥവത്തായിത്തീർന്നു. ദൈവവചനം പരക്കുവാനും യെരുശേലം മുതൽ വിവിധ സ്ഥലങ്ങളിൽ ശിഷ്യന്മാരുടെ എണ്ണം പെരുകുവാനും യഹൂദ പുരോഹിതന്മാരിൽ അനേകരും ക്രിസ്തുയേശുവിലുള്ള വിശ്വാസത്തിന് അധീനരാകുവാനും ഇടയായിത്തീർന്നു. (Act 6:7) (11:19).

വിശ്വാസികൾ യെരുശലേമിൽ നിന്നും വിവിധ പ്രദേശങ്ങളിലേക്ക് ചിതറിപ്പോകുവാൻ സ്തേഫാനോസിന്റെ മരണവും തുടർന്നുള്ള പീഢയും കാരണമായിത്തീർന്നു. അവിടെയൊക്കെ ജാതികളും സുവിശേഷം കേൾക്കുവാനും ക്രിസ്തുവിനെ സ്വീകരിക്കുവാനും ഇടയായി.

വി. സ്തേഫാനോസിന്റെ രക്തസാക്ഷി മരണം മറ്റൊരു പ്രധാന കാര്യത്തിനുതന്നെ കാരണമായി എന്ന് പറയാം. ഈ സഹദായുടെ മരണത്തിന് സാക്ഷ്യം വഹിച്ച ശൗൽ എന്ന യുവാവ് പിന്നീട് ക്രിസ്തുവിന്റെ അപ്പോസ്തോലനായി മാറി. വിജാതികളുടെ അപ്പോസ്തലൻ എന്ന് സ്വയം വിശേഷിപ്പിച്ച പൗലോസിന്റെ മാനസാന്തരത്തിനും സുവിശേഷത്തിന്റെ വളർച്ചയ്ക്കും സ്തേഫാനോസിന്റെ രക്തസാക്ഷി മരണം ഒരു കാരണമായിത്തീർന്നു.

ആദിമ സഭയുടെ ശുശ്രൂഷയിലേക്ക് ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ട വി. സ്തേഫാനോസ് തന്റെ നാഥനായ ക്രിസ്തുയേശുവിന്റെ നാമത്തെ പ്രതികഷ്ടതകളും പീഢകളും സ്വയം വരിക്കുകയും സഭയുടെ വളർച്ചയ്ക്ക് അത്യുത്സാഹത്തോടെ പ്രവർത്തിക്കുകയും തന്റെ ജീവനെ പൂർണ്ണമായും സമർപ്പിക്കുകയും തന്റെ സഹദാമരണത്തിലൂടെ യേശുക്രിസ്തുവിന്റെ യഥാർത്ഥമായ ഒരു യോദ്ധാവായി തീരുകയും ചെയ്തു.



ഫാ. റിനോ കെ. മാത്യു കൂർത്തമല 

# ആത്മസൗഹൃദമേ ... നീ ദൈവത്തിന്റെ കരങ്ങൾ

2024 പുതുതാണ്. എന്നാൽ, ആ വർഷത്തിലേക്ക് പ്രവേശിക്കാൻ നമ്മൾ പുതുതായോ എന്നൊരു ചോദ്യം ബാക്കിയാകുന്നു. പുതുവർഷം നമ്മോടു പറയുന്നത്, പുതിയ മനുഷ്യനായി പുതുവർഷത്തിലേക്ക് പ്രവേശിക്കാനാണ് അതിനാൽ എന്റെ മനസ്സ് ആകുന്ന വഴിത്താരയിലൂടെ ഒരു അകയാത്ര നടത്തി ഈ ഭൂമിയിൽ ദൈവം നമുക്കായി തന്നിരിക്കുന്ന ആത്മബന്ധങ്ങളെ അല്പം കൂടി ചേർത്തു പിടിക്കാം. മനുഷ്യൻ സാമൂഹ്യ ജീവിയാണ്. ഓരോ വ്യക്തിയേയും ജീവിക്കാനും മുന്നോട്ടു നയിക്കാനും ശക്തനാക്കുന്നതിലെ പ്രധാന ഘടകമാണ് അവന്റെ ബന്ധങ്ങൾ.

'നിങ്ങൾക്ക് ലഭിച്ച സൗഹൃദങ്ങളെയും അനുഗ്ര ഹങ്ങളെയും ഓർക്കുക, സന്തോഷത്തിനു അത് മാത്രം മതി'.

നമ്മുടെ ഈ കുഞ്ഞ് ജീവിതത്തിൽ നമ്മുടെ നാഥൻ നമുക്ക് സമ്മാനിച്ചിട്ടുള്ളത് ചങ്ക് പറിച്ച സ്നേഹിക്കുന്ന കുറച്ചു സ്നേഹമരങ്ങളെയാണ്. പക്ഷെ ആ പ്രിയപ്പെട്ടവരെ ഒക്കെ അവർ നമ്മെ സ്നേഹിക്കും പോലെ തിരികെ സ്നേഹിക്കാൻ സാധിക്കുന്നുണ്ടോ? ആരൊക്കെയാവണം എന്റെ ജീവിതത്തിൽ നിർമ്മല സൗഹൃദത്തിന്റെ തണൽ വിരിക്കേണ്ടതെന്ന് ക്രിസ്തു എത്ര പണ്ടേ നിശ്ചയിച്ചിട്ടുണ്ടാവും. കാരണം ഇടപഴകിയ എത്രയായിരം മുഖങ്ങൾക്കിടയിൽ നിന്നാണ് നമുക്കൊരു ചങ്ങാതിയെ, നമ്മളെ സ്നേഹിക്കുന്ന കുറച്ചുപേരെ ലഭിച്ചത്. ജീവിതത്തിൽ ഋതുക്കളെത്രയോ മാറിവന്നിട്ടും ഒരു കൊടുങ്കാറ്റിലും പേമാരിയിലും കടപുഴകാതെ നിന്ന ആത്മസൗഹൃദങ്ങൾ, ആത്മബന്ധങ്ങൾ മനസ്സിനെ വിസ്മയിപ്പിച്ചിട്ടുണ്ട്, ഇന്നും വിസ്മയിപ്പിക്കുന്നു.

പിന്നീട്, വേദപുസ്തകം ധ്യാനപൂർവ്വം വായിക്കാൻ ശീലിച്ച നാളുകളിലൊന്നിൽ ചങ്ങാതിയെ ''ബലിഷ്ഠമായ സങ്കേത''മെന്നു പേരിട്ടു വിളിച്ചതു കണ്ട് മനസ്സു നിറഞ്ഞു. സങ്കേതം അഭയം തിരയാനുള്ളതാണ്. നാലു ചുറ്റിനും ഇരുൾ പരക്കുന്നൊരു സന്ധ്യയിൽ, മറ്റൊരു കരവും നിനക്ക് കയറിപ്പിടിക്കാൻ ഇല്ലെന്നു വരുമ്പോൾ, ശങ്കകളില്ലാതെ കയറിച്ചെല്ലാൻ കഴിയുന്ന ഒരിടം-സങ്കേതം! നിദ്ര കനിയാത്ത ഒത്തിരി രാത്രികളിൽ അലിവിന്റെ കരം നീട്ടിതരുന്ന പ്രിയപ്പെട്ടവർ ജീവിതം ഒരുവനോട് കാട്ടുന്ന ഏറ്റവും വലിയ കനിവ് ആത്മസൗഹൃദത്തിന്റെ സുകൃതമാണ്. വെറുമൊരു ചങ്ങാതിയല്ല, Companion; അതിന്റെ പൂർണമായ അർത്ഥത്തിൽ. cum, pane ലാറ്റിനിലെ ഈ പദങ്ങളാണ് അതിന്റെ മൂലം. അതിന്റെ സൂചന, ഒരുമിച്ച് അപ്പം പങ്കിടുന്നയാൾ-എന്റെ സ്വപ

നത്തിന്റെ, കർമ്മത്തിന്റെ, ഹൃദയ മർമ്മരങ്ങളുടെ, ഊട്ടു മേശയിൽ എന്നോടൊപ്പം വിരുന്നിരിക്കുന്ന ആൾ എന്നൊക്കെയാണ് .

ക്രിസ്തുവും സൗഹൃദത്തിന് വലിയ പ്രാധാന്യം കൽപ്പിച്ചു. മൂന്നര വർഷക്കാലം തന്റെ ഹൃദയത്തോട് ചേർന്നു നടന്ന മൂന്നു പേർ ഉണ്ടായിരുന്നു-പത്രോസ്, യോഹന്നാൻ, യാക്കോബ്. തന്റെ ജീവിതത്തിന്റെ മഹത്വങ്ങൾക്കും വ്യാകുലങ്ങൾക്കും ഒരേ പോലെ കൂടെ നിൽക്കാൻ അവരുണ്ടാകണമെന്ന് ക്രിസ്തു ആശിച്ചിട്ടുണ്ടാകണം. മഹത്വങ്ങളുടെ താബോറിൽ അവരുണ്ടായിരുന്നു. നിദ്രാവിവശരായിരുന്നിട്ടും അവർ അവനോടൊപ്പം ഉണർന്നിരുന്നു. അവിടെ എന്നു മാകുവാൻ ശഠിച്ചു. സങ്കടങ്ങളുടെയും കണ്ണുനീരിന്റെയും ഗദ്സമനിയിലും അവർ ഉണ്ടായിരുന്നു. ഉറങ്ങരുതെന്ന് പറഞ്ഞ് ഒരു കല്ലേറു ദൂരം പോയി പ്രാർത്ഥിച്ച് മടങ്ങിയെത്തുമ്പോൾ അവർ സുഖനിദ്രയിലായിരുന്നു. എന്നോടൊപ്പം ഉണർന്നിരിക്കുവാൻ നിങ്ങൾക്ക് എന്ത് കൊണ്ടാവുന്നില്ല? ഇത് പാനപാത്രങ്ങളുടെ രാവാണ്. ഏത് പാനപാത്രവും കുടിക്കുവാൻ ഞാൻ മനസ്സിനെ പഠിപ്പിക്കാം. നിങ്ങൾ എന്നോടൊപ്പം ഉണർന്നിരുന്നാൽ മതിയെന്ന് ക്രിസ്തു ഓർമ്മിപ്പിക്കുന്നു. ബോബി ജോസ് അച്ചൻ കുറിക്കും പോലെ ആത്മ സുഹൃത്തേ, നീ അരികിലുണ്ടാവുക, എന്റെ താബോറിലും ഗദ്സമനിയിലും. പാതിവഴിയിൽ ആരും ആരേയും വിട്ടുപോകരുതേ.. സൗഹൃദം മരണത്തിലും അവസാനിക്കാത്ത ഒരുടമ്പടിയാണ്.

മംഗല്യത്തേക്കുറിച്ച് പറയുന്നതുപോലെ, ആത്മ സൗഹൃദങ്ങളും ദൈവം യോജിപ്പിക്കുന്നതാണ്. ആരും അതിനെ വേർപെടുത്തിക്കൂടാ. ജീവിതമെന്ന ചില്ലക്ഷരത്തിന് സൗഹൃദമെന്ന സ്വരാക്ഷരം കൂടിയേ തീരൂ. ഒറ്റ വരിയിൽ മാത്രമേ അതിനെ എഴുതാവൂ എന്ന് പക്ഷേ ശാഠ്യം പിടിക്കരുത്. ഇരട്ടവരിയിലും നാലുവരിയിലുമൊക്കെ അതിനെ പകർത്താം. വേണമെങ്കിൽ ക്ലിപ്തപ്പെടുത്തിയ മാർജിനുകൾ ഉപേക്ഷിച്ചും മാർജിനുകൾക്ക് മീതെയും... എങ്ങനെ എഴുതുമ്പോഴും അത് സ്നേഹത്തോടെയായിരിക്കണം. സൗഹൃദം എന്നുകൂടി വരയ്ക്കാതെ ജീവിതത്തിന്റെ ഭൂപടം എങ്ങനെയാണ് പൂർണ്ണമാവുക നല്ല ഓർമകൾ നൽകുകയും ഓർമകൾ പങ്കിടാൻ പറ്റുകയും ചെയ്യുന്ന സൗഹൃദങ്ങളാണ് ജീവിതത്തിന്റെ കാതൽ. നമുക്ക് നന്മ മാത്രം വരണേ എന്നാഗ്രഹിക്കുന്ന, നമ്മെക്കുറിച്ച് നല്ലതു മാത്രം കേൾക്കാൻ കൊതിക്കുന്ന, മനസ്സു കൊണ്ടെങ്കിലും കൂടെയുണ്ടാവുന്ന വ്യക്തി സാമീപ്യം അതാണ് നല്ല ചങ്ങാത്തം. സന്തോഷങ്ങളിൽ നമ്മോടൊത്തുണ്ടാകുവാൻ ആ മനസ്സാഗ്രഹിക്കുന്നു. ഹൃദ്യമായ സ്നേഹബന്ധങ്ങൾ ഇങ്ങനെയാണ്. സദൃശ്യവാക്യങ്ങൾ 17:17 -ൽ ഇപ്രകാരം വായിക്കുന്നു 'സ്നേഹിതൻ എല്ലാ കാലത്തും സ്നേഹിക്കുന്നു; അനർത്ഥകാലത്ത് അവൻ സഹോദരനായി തീരുന്നു' പഴയ നിയമത്തിൽ നാം ദർശിക്കുന്ന ഏറ്റവും ആഴമേറിയ സൗഹൃദം യോനാഥാനും തമ്മിലുള്ളതായിരുന്നു.

ഭഗവാൻ കൃഷ്ണന്റെ ഏറ്റവും വലിയ സൗഹൃദം ആയ കുചേലനും, ദ്വാരക കടലിൽ താണുകൊണ്ടിരിക്കുമ്പോഴും, രക്ഷപെടാൻ പറയുന്ന കൃഷ്ണനോട് 'അങ്ങില്ലാതെ ഞാനില്ല...' എന്ന് ചേർന്നു നിൽക്കുന്ന ഉദ്ധവനും ഒക്കെ സൗഹൃദത്തിന്റെ ശ്രേഷ്ഠത നമുക്ക് കാട്ടിത്തരുന്നു.

സങ്കടമഴയിൽ നനയുമ്പോൾ ഓടിക്കേറാൻ ഒരു കുടയോ, ഒരു സത്രമോ ഇല്ലാതെ നിസ്സഹായനായി നിൽക്കുമ്പോൾ നമ്മളെ ചേർത്തുപിടിക്കുന്ന സൗഹൃദങ്ങൾ ഉണ്ടാകുന്നത് എത്ര വലിയ സൗഭാഗ്യമാണ് അതിനാൽ ഈ പുതുവർഷത്തിൽ നമ്മുടെ സൗഹൃദങ്ങളെയും ആത്മബന്ധങ്ങളെയും ഒക്കെ കൂടുതൽ നമുക്ക് ദൃഢമാക്കാം.

പൊൻവർണം കൊണ്ട് നമ്മുടെ ഹൃദയ ഭിത്തികളിൽ എഴുതേണ്ട ക്രിസ്തുവിന്റെ അമൃത മൊഴികൾ ആണ് - സ്നേഹിതർക്കു വേണ്ടി സ്വന്തം ജീവൻ ബലികൊടുക്കുന്നതിനേക്കാൾ വലിയ സ്നേഹമില്ല. പക്ഷെ ഇന്ന് നൈർമല്യം, സ്നേഹം, സൗഹൃദം, സുകൃതങ്ങൾ അങ്ങനെ എത്രയെത്ര പറുദീസകളാണ് നമ്മൾ ദിനവും നഷ്ടപ്പെടുത്തി കൊണ്ടിരിക്കുന്നത്. ഓർക്കുക ജീവിത വഴികളിലെപ്പോഴോ നമ്മുടെ ഹൃദയത്തിന്റെ ഭാഗമായ പ്രിയപ്പെട്ടവരൊക്കെ പിതാവ് നമുക്ക് വച്ചുനീട്ടിയ സമ്മാനമാണ് എന്ന് ഉള്ള വെളിച്ചം കിട്ടിയിരുന്നെങ്കിൽ, ആത്മബന്ധങ്ങളെ ഒരിക്കലും നമ്മൾ വില കുറച്ചു കാണാതിരുന്നേനെ... ഈ ഭൂമിയിലെ വിലപ്പെട്ട സമ്പാദ്യം ക്രിസ്തു നമുക്ക് തന്ന ആത്മബന്ധങ്ങൾ തന്നെയാവട്ടെ. മറ്റെല്ലാ സമ്പാദ്യങ്ങളും നിസ്സാരങ്ങളും വിലയില്ലാത്തതുമായി മാറും.



ഫാ. പി.വി. ജോൺ ചെങ്ങന്നൂർ 



## സാരോപദേശകഥകൾ

# കുരയ്ക്കും പട്ടി കടിക്കത്തില്ല

സാധാരണ പോലെ അന്നും രാവിലെ ഒരു ചായയും കുടിച്ചു നടക്കാൻ ഇറങ്ങിയതാണു. റോഡിൽ ഇറങ്ങിയപ്പോൾ കണ്ട കാഴ്ച എന്നിൽ വിസ്മയം ഉളവാക്കി. നടക്കാൻ ഇറങ്ങിയവരുടെ എല്ലാം കൈയിൽ ഒരു വടിയുണ്ട്. മാത്രമല്ല കൂട്ടമായിട്ടാണു നടക്കുന്നതു. ഇവർക്കൊക്കെ എന്തു പറ്റി? സാധാരണ എന്റെ കൂടെ നടക്കുന്ന ബാബു നടന്നു അടുത്തു വന്നു. അവന്റെ കൈയിലും ഉണ്ട് ഒരു വടി. ഞാൻ ചോദിച്ചു. 'എന്താ ബാബു? എന്തുണ്ടായി? എല്ലാവരും വടിയുമായി നടക്കാൻ ഇറങ്ങിയിരിക്കുന്നു. എന്താണു വിശേഷം?'

'അച്ചൻ ഇതൊന്നും അറിയുന്നില്ലേ? നാടുമുഴുവൻ തെരുവുനായ്ക്കളുടെ ശല്യം വർദ്ധിച്ചു വരികയല്ലേ. ദിവസം എത്ര പേരെയാണു പട്ടി കടിക്കുന്നതു? അച്ചൻ പത്രം വായിക്കാറില്ലേ? ബാബു പറഞ്ഞു.

അതു കണ്ണൂരും പാലക്കാട്ടും കോഴിക്കോട്ടുമൊക്കെയല്ലേ? ഇവിടെങ്ങും പട്ടികളുടെ ശല്യം പറഞ്ഞു കേട്ടില്ല. 'ഞാൻ പറഞ്ഞു.

'ശരിയാണു. ഇവിടെങ്ങും അങ്ങനെ വലിയ ശല്യമില്ലായിരുന്നു. എന്നാൽ ഇന്നലെ രാവിലെ നടക്കാൻ ഇറങ്ങിയ കടവിലെ ജോയിച്ചായനെ പട്ടി കടിച്ചു. മൂന്നു നാലു മുറിവുകൾ ഉണ്ടു. ആശുപത്രിയിലാണു'.

ഓഹോ, അതാണു കാര്യം. അപ്പോൾ സൂക്ഷിക്കണമല്ലോ. എന്താ ചെയ്ക? നടക്കാതിരിക്കാനും പറ്റില്ല. 'ഞാനും പറഞ്ഞു.

'അതിനല്ലേ എല്ലാരും വടിയുമായി ഇറങ്ങിയതു. അച്ചനും ഒരെണ്ണം എടുക്കുന്നതാണു നല്ലതു.' ബാബു. ഇനിയും ഇപ്പോൾ എവിടെ പോയി എടുക്കാനാണു?

എന്റെ ചോദ്യം കേട്ടു ബാബു റോഡിന്റെ വശത്തുള്ള ഒരു മരത്തിൽ നിന്നും വഴിയിലേക്കു ചാഞ്ഞു കിടന്ന ഒരു ചെറിയ കമ്പു ഒടിച്ചു എനിക്കു നൽകിയിട്ടു പറഞ്ഞു. തത്ക്കാലം ഇതിരിക്കട്ടെ. ഞങ്ങളുടെ എല്ലാവരുടെയും കൈയിൽ വടിയുണ്ടല്ലോ. നാളെ അച്ചൻ വേറെ നല്ലതു ഒരെണ്ണം സംഘടിപ്പിച്ചാൽ മതി. അതും വാങ്ങി ഞാൻ അവനോടൊപ്പം നടന്നു.

കുറെ ദൂരം നടന്നു കഴിഞ്ഞപ്പോൾ ഒരു പട്ടി ഓടിവന്നു. ബാബു തന്റെ കയ്യിൽ ഇരുന്ന വടി കൊണ്ടു അതിനെ അടിച്ചു. അതു മോങ്ങി കൊണ്ടു ബാബുവിന്റെ നേർക്കു ചാടി. ഇതു കുരയ്ക്കുന്ന ശബ്ദം കേട്ടു എവിടെ നിന്നോ കുറെ പട്ടികൾ കുരച്ചു കൊണ്ടു ഓടി വന്നു. ഞങ്ങളുടെ മുന്നിൽ നടന്നവരെല്ലാം ഞങ്ങളോടു ചേർന്നു അതിനെ അടിച്ചു ഓടിക്കാൻ ശ്രമിച്ചു. അതുങ്ങളാകട്ടെ വാശിയോടെ ഞങ്ങളുടെ നേർക്കു ചാടി വീണുകൊണ്ടിരുന്നു. അതിനിടയിൽ ഒരു പട്ടി ചാടിച്ചെന്നു ഞങ്ങളോടൊപ്പം ഉണ്ടായിരുന്ന ഒരാളെ കടിച്ചു. പിന്നെ അവിടെ നിൽക്കാൻ ആർക്കും ധൈര്യമില്ലായിരുന്നു. അദ്ദേഹത്തിന്റെ വീട്ടിൽ വിളിച്ചു പറഞ്ഞു മകൻ കാറുമായി വന്നു അദ്ദേഹത്തെ ആശുപത്രിയിൽ കൊണ്ടുപോയി.

ഞങ്ങളും ഒരുവിധത്തിൽ രക്ഷപെട്ടു തിരികെ വേഗം നടന്നു.

ബാബുവിനാണെങ്കിൽ ഈ നായ്ക്കളോടുള്ള ദേഷ്യം അസഹനീയമായി. അവൻ പറഞ്ഞു.

മൃഗസംരക്ഷണവകുപ്പ് ഈ നായ്ക്കളെ കൊല്ലാൻ സമ്മതിക്കുകയില്ല. കൊന്നാൽ അവക്കെതിരെ കേസെടുക്കുകയും ശിക്ഷിക്കുകയും ചെയ്യുമത്രേ. അലഞ്ഞു നടക്കുന്ന ഈ പട്ടികളെ എന്നാൽ അവർ എന്തെങ്കിലും ചെയ്തു മനുഷ്യരെ അതിൽനിന്നും രക്ഷിക്കണ്ടേ...'

ഞാൻ പറഞ്ഞു.'അതു ബാബു ഇങ്ങനെയുള്ള നായ്ക്കളെ വന്ധ്യംകരണം ചെയ്യാനും പേയിക്കെതിരായ കുത്തിവെപ്പു എടുക്കാനും തീരുമാനിച്ചിട്ടിണ്ടല്ലോ'.

ഓഹോ. അതു മതി. വന്ധ്യംകരണം ചെയ്താൽ അതിന്റെ വംശനാശം സംഭവിക്കില്ലേ.? അതിനു കുഴപ്പമില്ലേ?. അതൊക്കെ നടപ്പിലായി വരുമ്പോഴേക്കും മനുഷ്യനെല്ലാം പേ പിടിച്ചു ചാകും.

ഞാൻ പറഞ്ഞു.

പട്ടിയോടു ഇത്രയും ദേഷ്യമുള്ള ബാബുവിന്റെ വീട്ടിൽ എത്ര പട്ടിയുണ്ടു.? അതിനെ എന്തേ കൊല്ലാത്തതു.? പട്ടിക്കൂട്ടിൽ രണ്ടു തടിയൻ പട്ടികൾ. വീട്ടിനകത്തു വന്നാൽ രണ്ടു മക്കളുടെ കൂടെ രണ്ടു കുട്ടിപട്ടികൾ. ഇതൊന്നും എന്തേ നിങ്ങളെ കടിക്കുന്നില്ല.? പോകട്ടെ ഞാൻ അവിടെ വന്നപ്പോൾ കൂട്ടിൽ കിടക്കുന്ന പട്ടികൾ രണ്ടും എന്നെ കണ്ടു നിറുത്താതെ കുരച്ചു. എന്നാൽ നിങ്ങളെ ആരെയെങ്കിലും കണ്ടാൽ അതു കുരക്കുകയില്ലെന്നു മാത്രമല്ല, അതു വാലാട്ടി സ്നേഹം പ്രകടമാക്കി നിങ്ങളുടെ പുറകെ വരും. എന്താ കാരണം? നിങ്ങൾ അതിനെ സ്നേഹിക്കുന്നെന്നു അതിനു അറിയാം. അതേസമയം തെരുവുനായ്ക്കളെ കണ്ടാൽ, വീട്ടിലെ പട്ടികളെ സ്നേഹിക്കുന്ന ബാബു എന്തു ചെയ്യും? കയ്യിൽ കിട്ടിയ ഒരു കല്ലെടുത്തു ഒരു ഏറു കൊടുക്കും. അതിനു ബാബുവിനോടു എങ്ങനെ ദേഷ്യം വരാതിരിക്കും. ഇപ്പോൾ തന്നെ കണ്ടില്ലേ, ആ പട്ടി വന്നപ്പോൾ എല്ലാവരും കൂടി വടിയുമായി ഓടിച്ചെന്നപ്പോഴല്ലേ അതു കടിച്ചതു? എന്തിനു കുരച്ചതു പോലും അതിനെ ഓടിക്കാൻ ശ്രമിച്ചപ്പോഴല്ലേ? ബാബു ഫേസ്ബുക്കിൽ കാണുന്നുണ്ടായിരിക്കുമല്ലോ. പട്ടികൾ തങ്ങളുടെ യജമാനന്മാർക്കുവേണ്ടി ചെയ്യുന്ന സേവനങ്ങളുടെ വീഡിയോകൾ.

ബാബു പറഞ്ഞു.

എന്നാൽ ഒരു കാര്യം ചെയ്യാം. ഈ പട്ടികളെയെല്ലാം പിടിച്ചു അച്ചന്റെ വീട്ടിൽ കൊണ്ടുത്തരാം. അച്ചൻ അതിനെയെല്ലാം സ്നേഹിച്ചങ്ങു വളർത്തു. അച്ചൻ വായിച്ചു കാണുമായിരക്കും. ഇതിനെതിരായി ആളുകൾ എന്തൊക്കെയാണു എഴുതുന്നതു? ഒരാൾ എഴുതിയതു തികച്ചും ശരിയാണെന്നു എനിക്കു തോന്നി. മനുഷ്യനു പശുവിനെയും കാളയേയും പോത്തിനെയും ആടിനെയും കോഴിയേയും താറാവിനെയും ഒക്കെ കൊന്നു തിന്നാം. അതിനു ഒരു കുഴപ്പവുമില്ല. അതെല്ലാമാകട്ടെ മനുഷ്യനു ഉപകാരപ്രദമായ ജന്തുക്കളുമാണു. മാത്രമോ. അതിന്റെ പാലു, അതിന്റെ കുഞ്ഞുങ്ങൾക്കു കുടിച്ചു വളരാനുള്ളതു മനുഷ്യൻ കറന്നു കുടിക്കുന്നു. ഒരു കുഴപ്പവുമില്ല. പക്ഷികളുടെ തലമുറ നിലനിർത്താനുള്ള അവയുടെ മുട്ടയും എടുക്കാം. ഒരു പ്രശ്നവുമില്ല. മനുഷ്യനു ഉപദ്രവകാരികളായ പട്ടിയെയും പൂച്ചയേയും സിംഹത്തിനെയും പുലിയെയും കരടിയെയും പാമ്പിനേയും മറ്റും കൊല്ലുന്നതു ശിക്ഷാർഹമാണു. ഇതു എന്തു നീതിയാണച്ചാ.?ബാബു വാശിയോടെ പറഞ്ഞു.

ഞാൻ പറഞ്ഞു.

ഞാൻ ഒരു പട്ടിസ്നേഹിയുമല്ല, പട്ടിദ്വേഷിയുമല്ല. പട്ടിയെ വളർത്തുന്നുമില്ല. പിന്നെ നീ അറിയാൻ വേണ്ടി പറയുകയാണു. എന്നാണു ഈ മൃഗങ്ങളും മറ്റും മനുഷ്യനു എതിരായി മാറിയതു എന്നു അറിയാമോ?

ആ എനിക്കു അറിയില്ല. അച്ചനു അറിയാമായിരിക്കുമല്ലോ.

എന്നാൽ ഞാൻ പറയാം. യഹോവയായ ദൈവം മനുഷ്യനെ ആണും പെണ്ണുമായി സൃഷ്ടിച്ചിട്ടു അവർക്കു നൽകിയ അനുഗ്രഹവും കല്പനയും ഉല്പ: 1: 28-30 വാക്യങ്ങളിൽ നാം വായിക്കുന്നു. 'ദൈവം അവരെ അനുഗ്രഹിച്ചു: നിങ്ങൾ സന്താനപുഷ്ടിയുള്ളവരായി പെരുകി ഭൂമിയിൽ നിറഞ്ഞു അതിനെ അടക്കി സമുദ്രത്തിലെ മത്സ്യത്തിന്മേലും ആകാശത്തിലെ പറവജാതിയിന്മേലും സകലഭൂചരജന്തുവിന്മേലും വാഴുവീൻ. എന്നു അവരോടു കല്പിച്ചു. ഭൂമിയിൽ എങ്ങും വിത്തുള്ള സസ്യങ്ങളും വൃക്ഷത്തിന്റെ വിത്തുള്ള ഫലം കായ്ക്കുന്ന സകലവൃക്ഷങ്ങളും ഇതാ, ഞാൻ നിങ്ങൾക്കു തന്നിരിക്കുന്നു. അവ നിങ്ങൾക്കു ആഹാരമായിരിക്കട്ടെ; ഭൂമിയിലെ സകല മൃഗങ്ങൾക്കും ആകാശത്തിലെ എല്ലാ പറവകൾക്കും ഭൂമിയിൽ ചലിക്കുന്ന സകല ഭൂചരജന്തുക്കൾക്കും ആഹാരമായിട്ടു പച്ചസസ്യം ഒക്കെയും ഞാൻ കൊടുത്തിരിക്കുന്നു. 'ആദിയിൽ അവരെല്ലാവരും സസ്യഭുക്കുകളായിരുന്നതിനാൽ പരസ്പരം കൊന്നു തിന്നുമായിരുന്നില്ല. അതിനെ അടക്കി വാഴുവീൻ എന്നു പറഞ്ഞതു അവയെ സംരക്ഷിക്കണം എന്ന അർത്ഥത്തിൽ ആണു. ആദമും ഹവ്വയും

അവിടെയുള്ള പക്ഷിമൃഗാദികളോടു ഒന്നിച്ചു പരസ്പരം സഹകരണത്തോടും സഹവർത്തിത്വത്തിലും സ്നേഹത്തിലും ആണു ജീവിച്ചതു. എന്നാൽ മനുഷ്യൻ പാപം ചെയ്തു യഹോവ അവരെ ഏദനിൽ നിന്നും അടിച്ചു പുറത്താക്കിയതിനു ശേഷമാണു ഈ ശത്രുത വളർന്നതും അവർ മാംസം ഭക്ഷിച്ചു തുടങ്ങിയതും എന്നു പറയാം. അതിനു ഒരു പ്രത്യേക കാരണവുമുണ്ടു. അവർക്കു ഈ സസ്യാഹാരം കൊണ്ടു മാത്രം തൃപ്തി വന്നില്ല. കാരണം അവ ലഭിക്കണമെങ്കിൽ കഠിനമായി അദ്ധ്വാനിക്കണം. അതിനാൽ വലിയ അദ്ധ്വാനം കൂടാതെ ഭക്ഷിക്കുവാൻ ഉള്ള ഒരു മാർഗ്ഗമായിട്ടാണു മാംസവും ഭക്ഷിച്ചു തുടങ്ങിയതെന്നു പറയാം. അതിനു അവർക്കു മൃഗങ്ങളെ കൊല്ലേണ്ടതായി വന്നു. അതാകട്ടെ യഹോവ പറഞ്ഞിട്ടു ചെയ്തതുമല്ല. മനുഷ്യൻ മാംസഭുക്കായതും മൃഗങ്ങളെയും പക്ഷികളെയും മത്സങ്ങളെയും പിടിച്ചു കൊന്നു തുടങ്ങിയതുമാണു ഈ ശത്രുതക്കു കാരണം.

അതെങ്ങനെയാണു അച്ചാ വിശ്വസിക്കുന്നതു. യഹോവയുടെ സമ്മതം കൂടാതെ ആണു മാംസം തിന്നു തുടങ്ങയതു എന്നു എങ്ങനെ പറയാൻ കഴിയും. വി.വദപുസ്തകത്തിൽ തന്നെ ഏതൊക്കെ മൃഗങ്ങളെയും പക്ഷികളെയും മത്സ്യങ്ങളെയും എല്ലാം തിന്നാമെന്നു യഹോവ മോശയിലൂടെ അരുളിച്ചെയ്തിട്ടുണ്ടല്ലോ. മാത്രമല്ല മുരുഭൂ പ്രയാണത്തിൽ അവർക്കു കാടപക്ഷികളെ യഹോവ കൊടുക്കുകയും ചെയ്തല്ലോ പിന്നെങ്ങനെയാണു യഹോവ അനുവദിച്ചില്ല എന്നു പറയുക?

ബാബു പറഞ്ഞതു ശരിയാണു. എന്നാൽ മത്സ്യമാംസാദികൾ തിന്നുവാൻ യഹോവ ആദ്യം അനുവദിച്ചതായി വി.വേദപുസ്തകത്തിൽ നാം വായിക്കുന്നതു ഉല്പത്തി പുസ്തകം പത്താം അദ്ധ്യായത്തിലാണു. നോഹയുടെ കാലത്തു സംഭവിച്ച ജലപ്രളയത്തിനു ശേഷമുള്ള കാര്യങ്ങളാണു ആ അദ്ധ്യായത്തിൽ നാം വായിക്കുന്നതു. അതിലേക്കു കടക്കുന്നതിനു മുമ്പു ഒരു കാര്യം അറിഞ്ഞിരിക്കണം. നോഹയുടെ കാലമെന്നു പറയുന്നതു മനുഷ്യകുലത്തിന്റെയും ഈ ഭൂമിയിലെ സർവ്വ ചരാചരങ്ങളുടെയും രണ്ടാം ആരംഭമാണു. ആദാമിൽ ആരംഭിച്ച ആദ്യ മനുഷ്യകുലം, ദൈവത്തിന്റെ ആത്മാവു വാദിക്കാത്ത വഷളന്മാരായി ഭവിച്ചതിനാലാണെല്ലോ ഈ ഭൂമിയിലുള്ള സർവ്വ ചരാചരങ്ങളെയും യഹോവ പ്രളയം മൂലം നശിപ്പിച്ചതു. എന്നാൽ ദൈവഹിത പ്രകാരം ജീവിച്ച നോഹയെയും കുടുംബത്തെയും അതിൽനിന്നും പെട്ടകത്തിലൂടെ രക്ഷിക്കുകയും അതുവഴി സർവ്വ ചരാചരങ്ങളെയും വീണ്ടുകൊള്ളുകയും ചെയ്തു. ആ പെട്ടകം ഏദൻ പറുദീസയ്ക്കു തുല്യമായിരുന്നു എന്നു പറയാം. ഏദൻ പറുദീസയിൽ ആദമും ഹവ്വയും എങ്ങനെ ജീവിച്ചുവോ അതുപോലെ ഭൂമിയിലെ സർവ്വചരാചരങ്ങളോടൊപ്പം നോഹയും കുടുംബവും പെട്ടകത്തിലും ജീവിച്ചതെന്നു പറയാം.

ഇവിടെ ഒരു കാര്യം നാം അറിയണം. ആദാമിനും ഹവ്വായ്ക്കും അവിടെ ഒരു വിലക്കു മാത്രമേ കല്പിച്ചിരുന്നുള്ളു. അതാകട്ടെ ഭക്ഷണകാര്യത്തിലും ആയിരുന്നു. അതു അവർ ലംഘിച്ചതാണു മനുഷ്യകുലം മുഴുവൻ പാപത്തിൽ നിപതിച്ചതിനു കാരണം. രണ്ടാം പറുദീസയെന്നു വിശേഷിപ്പിക്കാവുന്ന പെട്ടകത്തിൽ നിന്നും ഈ ഭൂമിയിലേക്കു ഇറങ്ങുന്ന നോഹയ്ക്കും കുടുംബത്തിനും ഭക്ഷണം തന്നെ തെറ്റിനു കാരണമായേക്കാമെന്നു അറിഞ്ഞു യഹോവ ചില ഇളവുകൾ നൽകുകയുണ്ടായി. പ്രളയത്തിനു മുമ്പു മാംസം ഭക്ഷിക്കാൻ അനുവദിച്ചിരുന്നില്ലെങ്കിലും അവർ ഭക്ഷിച്ചിരുന്നു. ആദമിനും ഹവ്വായ്ക്കും രുചികരമെന്നു തോന്നിയ തോട്ടത്തിന്റെ നടുവിൽ നില്ക്കുന്ന വൃക്ഷഫലം തിന്നരുതെന്നു വിലക്കിയതാണെല്ലോ അവർ തെറ്റിൽ വീഴാൻ കാരണം. ഇനിയും നോഹയ്ക്കും സന്തതിപരമ്പരകൾക്കും അങ്ങനെയൊരു വീഴ്ച ഭവിക്കാതിരിക്കുവാനാണു യഹോവ മത്സ്യമാംസാദികൾ ഭക്ഷിക്കുവാൻ അനുവദിക്കുന്നതു എന്നു പറയാം. ഉല്പത്തി പുസ്തകം പത്താം അദ്ധ്യായത്തിൽ ഏതൊക്കെ മൃഗങ്ങളെയും പക്ഷികളെയും മത്സ്യങ്ങളെയും ഭക്ഷിക്കാമെന്നു യഹോവ നോഹയോടു കല്പിച്ചതായി നാം വായിക്കുന്നു.

അങ്ങനെയാണു മനുഷ്യൻ യഹോവയുടെ അനുവാദത്തോടെ മത്സ്യമാംസാദികൾ ഭക്ഷിക്കുവാൻ തുടങ്ങിയതു. ഈ ഇളവുകൾ നൽകിയിട്ടും മനുഷ്യൻ പിന്നെയും തെറ്റു ചെയ്യുകയും ഭക്ഷണത്തിനു വേണ്ടി യഹോവയോടു പിറുപിറുക്കുകയും ചെയ്തതിനാലാണു യഹോവ മരുഭുപ്രയാണത്തിൽ കാടപക്ഷിയെ അവർക്കു ഭക്ഷിക്കുവാൻ നൽകിയതു. എന്നിട്ടും തെരഞ്ഞെടുക്കപ്പെട്ട ജാതിയായ യിസ്രായേൽ പിന്നെയും തെറ്റു ചെയ്തതിനാലാണു യഹോവ മോശയിലൂടെ പത്തുകല്പനകളും ന്യായപ്രമാണവും

അവർക്കു നൽകിയതു. ആ ന്യായപ്രമാണത്തിൽ കുറെക്കൂടി വിശദമായി ഏതെല്ലാം മൃഗങ്ങളേയും പക്ഷികളേയും മത്സ്യങ്ങളെയും ഭക്ഷിക്കാമെന്നു വ്യക്തമായി പറഞ്ഞിട്ടുണ്ടു.

മനുഷ്യന്റെ ആഗ്രഹപ്രകാരമാണു യഹോവ മൃഗങ്ങളെയും മറ്റും ഭക്ഷിക്കുവാൻ അനുവദിച്ചതു എന്നു വ്യക്തമാക്കാനാണു ഇത്രയും വിശദമായി പറഞ്ഞതു. ബാബുവിനു മനസ്സിലായി കാണുമല്ലോ.

എനിക്കു ഏതാണ്ടൊക്കെ മനസ്സിലായെന്നു പറയാം.

നാം പട്ടിയുടെ കാര്യം പറഞ്ഞാണല്ലോ ഇവിടെവരെ എത്തിയതു. എന്നാൽ വി.വേദപുസ്തകത്തിൽ നായയെ കുറിച്ചു പറഞ്ഞരിക്കുന്നതു കൂടെ അറിയേണ്ടതാണു. വി.വേദപുസ്തകത്തിൽ ഏതാണ്ടു 27ൽ അധികം വാക്യങ്ങളിൽ നായ പരാമർശിക്കപ്പെട്ടിട്ടുണ്ട്. അവ അധികവും നായെ ഒരു സാദൃശ്യമായിട്ടാണു ഉപയോഗിച്ചിരിക്കുന്നതു. നായെപ്പോലെ നക്കിക്കുടിക്കുക, നായയെപോലെ കുരച്ചും കൊണ്ടു വരിക, നായ അവന്റെ ചോര നക്കിക്കുടിക്കും എന്നിവ ചില ഉദാഹരണങ്ങൾ. എന്നാൽ പുതിയ നിയമത്തിൽ, പ്രത്യേകിച്ചു സുവിശേഷങ്ങളിൽ അല്പം വ്യത്യാസമുള്ള ഒരു പരാമർശം കാണാം. ഭൂതബാധിതയായ തന്റെ മകൾക്കു സൗഖ്യം ലഭിക്കാനായി കർത്താവിന്റെ അടുക്കൽ കനാന്യസ്ത്രീ വന്നപ്പോൾ അവർ തമ്മിലുള്ള സംഭാഷണത്തിലാണു അതു ദർശിക്കുന്നതു. മക്കളുടെ അപ്പം എടുത്തു നായ്ക്കുട്ടികൾക്കു ഇട്ടു കൊടുക്കുന്നതു നന്നല്ല എന്നു കർത്താവു പറഞ്ഞപ്പോൾ ആ സ്ത്രീ പറഞ്ഞു. അതേ കർത്താവേ നായ്ക്കുട്ടികളും ഉടയവരുടെ മേശയിൽ നിന്നു വീഴുന്ന നുറുക്കുകൾ തിന്നുന്നുണ്ടല്ലോ. (വി. മത്താ: 15:26, 27). ആ മറുപടി ആണല്ലോ അവളുടെ മകൾക്കു സൗഖ്യം ലഭിക്കുവാനുള്ള വഴി തെളിച്ചതു. അവിടെ നായയെ അത്ര നികൃഷ്ട ജന്തുവായിട്ടല്ല ചിത്രീകരിച്ചിരിക്കുന്നതു. സ്നേഹപൂർവ്വം വീട്ടിൽ വളർത്തുന്ന ഒരു മൃഗമായിട്ടാണു.

പട്ടിയെ മാത്രമല്ല ഈ പ്രകൃതിയെ മുഴുവനും സ്വാർത്ഥമോഹിയായ മനുഷ്യൻ ചൂഷണം ചെയ്തതിന്റെയും ചെയ്യുന്നതിന്റെയും പരണിതഫലമാണു ഇന്നു നാം അനുഭവിക്കുന്ന ദുരിതങ്ങളുടെയെല്ലാം അടിസ്ഥാന കാരണം. അതിനാൽ മനുഷ്യൻ പ്രകൃതിയിലേക്കു മടങ്ങിപ്പോയി പ്രകൃതിയെ സ്നേഹിക്കുവാൻ പഠിച്ചേ മതിയാകൂ.

പണ്ടു പഴവന്മാർ പറഞ്ഞിരുന്നതു നാം ഇന്നു പഴഞ്ചൊല്ലായി പറയുന്നു. കുരയ്ക്കും പട്ടി കടിക്കത്തില്ല. പണ്ടു അങ്ങനെയായിരുന്നു ഇന്നു ഇതാ പട്ടി കുരച്ചു കൊണ്ടു ഓടി വന്നു മനുഷ്യനെ കടിക്കുന്നു. കാലം പോയ ഒരു പോക്ക്!



## ക്വിസ് മത്സരം

കുറ്റൂർ സെന്റ് ഗ്രീഗോറിയോസ് ബഥാന്യ ഓർത്തഡോക്സ് ദേവാലയത്തിന്റെ ആഭിമുഖ്യത്തിൽ ഇടവകതലത്തിൽ നടത്തപ്പെടുന്ന നാലാമത് കെ. സി. വർഗ്ഗീസ് മെമ്മോറിയൽ ക്വിസ് മത്സരം 17-12-2023 ഞായറാഴ്ച ഉച്ചയ്ക്ക് 2.00 മണിക്ക് നടത്തപ്പെട്ടു. ഇടവകാംഗം റവ. ഫാ. ഫിലിപ്പ് ജേക്കബ് മൂലമണ്ണിൽ ഉദ്ഘാടനം നിർവഹിച്ചു. വിശുദ്ധ വേദപുസ്തകത്തിലെ കാതോലിക ലേഖനങ്ങൾ, പ. വട്ടശ്ശേരിൽ തീരുമേനിയുടെ ജീവചരിത്രം, ആനുകാലികം, പൊതുവിജ്ഞാനം തുടങ്ങിയവയായിരുന്നു ക്വിസ് മത്സരവിഷയങ്ങൾ. ശ്രീമതി മിനി ജോൺസൺ (ജോയിന്റ് സെക്രട്ടറി, മർത്തമറിയം വനിതാ സമാജം, ചെങ്ങന്നൂർ ഭദ്രാസനം) നേതൃത്വം വഹിച്ചു. ശ്രീമതി മിനി സി. എബ്രഹാം, ശ്രീമതി സോഫിയ ഫിലിപ്പ്, ശ്രീ. ബാബു വർഗീസ് തുടങ്ങിയവർ ഒന്ന് രണ്ട് മൂന്ന് സ്ഥാനങ്ങൾക്ക് യഥാക്രമം അർഹരായി.



കേരള യൂണിവേഴ്സിറ്റിയിൽ നിന്നും M.Sc. Analytical Chemistry യിൽ നാലാം റാങ്ക് കരസ്തമാക്കിയ **Linsa P Susan** ന്

ആശംസകൾ

ചെങ്ങന്നൂർ ബഥേൽ മാർ ഗ്രീഗോറിയോസ് അരമന പള്ളി അംഗമാണ്






ഫാ. വർഗ്ഗീസ് കളീക്കൽ

# രക്ഷകൻ നടന്ന വഴിത്താരയിലൂടെ - 3

ജോർദ്ദാനിലേക്കാണ് ആദ്യം പോകുക. ഏഴര മണിക്കൂർ ആകാശയാത്രയുണ്ട്. ഏതെങ്കിലും ഒരു ഗൾഫ് രാജ്യത്ത് ഇറങ്ങി അടുത്ത ഫ്ളൈറ്റിനാകും ജോർദ്ദാനിലേക്ക് പോകുക. ജോർദ്ദാന്റെ തലസ്ഥനമായ അമ്മാനിലെ ക്യൂൻ ആലിയ ഇന്റർനാഷണൽ എയർപോർട്ടിൽ ഇറങ്ങി ഇമിഗ്രേഷൻ നടപടികൾ പൂർത്തീകരിച്ച വെളിയിറങ്ങുമ്പോൾ എയർ കണ്ടീഷൻസ് ലക്ഷ്വറി ബസും ഗൈഡുമൊക്കെ തയ്യാറായി നിൽപ്പുണ്ടാകും. പിന്നീട് പത്തു ദിവസങ്ങൾ കരമാർഗ്ഗമാണ് യാത്ര. ജോർദ്ദാൻ - ഇസ്രയേൽ - ഈജിപ്റ്റ് രാജ്യങ്ങളിൽ ആരാമ്പുത്തിന്റെ ബസുകളും ഗൈഡുകളുമാണ് ഉണ്ടാവുക.

**1. അൽപം ചരിത്രം**

ക്രിസ്തുവിനും ആയിരത്തിതൊള്ളായിരം വർഷങ്ങളുടെ ചരിത്രമുള്ള രാജ്യമാണ് ജോർദ്ദാൻ. ഏഷ്യാ ഭൂഖണ്ഡത്തിന്റെ പടിഞ്ഞാറെ അറ്റത്ത് സ്ഥിതിചെയ്യുന്ന ഒരു അറബ് രാജ്യമാണിത്. ഔദ്യോഗിക നാമം ഹഷെമൈറ്റ്കിംഗ്സം ഓഫ് ജോർദ്ദാൻ. ഇറാക്ക്, സിറിയ, സൗദി അറേബ്യ, ഇസ്രയേൽ, പലസ്തീൻ രാജ്യങ്ങളുമായി അതിർത്തി പങ്കിടുന്ന രാജ്യമാണിത്. പതിനൊന്നര മില്യനോളം ജനസംഖ്യയുണ്ട്. ജനസംഖ്യയിൽ 93 ശതമാനവും സുന്നി മുസ്ലീമുകളാണ്. അഞ്ച് ശതമാനം ക്രിസ്ത്യാനികളുണ്ട്. രണ്ട് ശതമാനം ബാക്കി മതസ്ഥരുമാണ്. മതസൗഹാർദ്ദത്തോടെ ജീവിക്കുന്ന ശാന്തമായ ഒരു രാജ്യമാണിത്. 1914 ലെ ഒന്നാം ലോകമഹായുദ്ധം വരെ ഈ രാജ്യം ഓട്ടമൺ തുർക്കികളുടെ ഭരണത്തിലായിരുന്നു. 1921 മുതൽ ബ്രിട്ടീഷ് അധികാരത്തിൻ കീഴിൽ ഹാഷെമൈറ്റ് ഗോത്രത്തിലുള്ള മുസ്ലീം ഭരണാധികൾ ഭരണം ഏറ്റെടുത്തു. 1946 മെയ് 15 മുതൽ ജോർദ്ദാർ സ്വതന്ത്ര രാഷ്ട്രമായി.

മോവാബ്യരുടെയും അമ്മോന്യരുടെ നാട്ടിലെ കാഴ്ചകൾ ഓരോന്നായി ഞങ്ങളുടെ ബസ് മുമ്പോട്ട് നീങ്ങി.

**2. ശാപത്തിന്റെ പിന്നാമ്പുറം**

പുരാതന മോവാബ് ദേശവും, അമ്മോന്യ ദേശവും, ജോർദ്ദാനിലാണ്. ഏദോമ്യരും അവിടെയാണ് ലോത്തിന്റെ സന്തതി പരമ്പരകളാണ് മോവാബ്യരും അമ്മോന്യരും ഏശാവിന്റെ പിൻതലമുറക്കാരാണ് ഏദോമ്യർ.

നമ്മുടെ കർത്താവിന്റെ വംശാവലിയിൽ പേരുള്ള രൂത്ത് മോവാബ് ദേശക്കാരിയാണ്. മോവാബ്, അമ്മോന്യദേശങ്ങൾക്ക് ഒരു വഴിപിഴച്ച ബന്ധത്തിന്റെ പിന്നാമ്പുറമുണ്ട്. അബ്രഹാമിന്റെ സഹോദരപുത്രനായ ലോത്ത് സമ്പദ്സമൃദ്ധമായതും നീരൊഴുക്കുള്ളതുമായ സോദോം ഗോമേറ പ്രദേശങ്ങൾ തെരഞ്ഞെടുത്തു. കുറെ മൊട്ടക്കുന്നുകൾ മാത്രം അബ്രഹാമിന് ലഭിച്ചു. പക്ഷെ സമൃദ്ധിയുടെ നീർച്ചാലുകൾ കണ്ടെത്തിയ ലോത്ത് ചെന്നുപെട്ടത് മ്ലേച്ഛമായ പാപങ്ങൾക്ക് നടുവിലാണ്. ആണ് ആണിനോടും പെണ്ണ് പെണ്ണിനോടും ഇണചേരുന്ന സോദോദ്യ പാപങ്ങൾ. അവരെ ആ പാപത്തിൽ നിന്ന് വിടുവിക്കുവാനെത്തിയ ദൈവദൂതനെപ്പോലും അവർ വെറുതെ വിട്ടില്ല.

**3. ഒരു 'വിഷയം വച്ച് പ്രാർത്ഥന'യുടെ ബാക്കിപത്രം**

പാപത്തിന്മേൽ പാപം കാട്ടിയ സോദോം ഗോമാറ പ്രദേശങ്ങളെ നശിപ്പിക്കുവാൻ ദൈവം തീരുമാനിച്ചു. ലോത്തിനെയും കുടുംബത്തെയുമെങ്കിലും രക്ഷിക്ക

ണമെന്ന് ദൈവചിത്തത്തിന് തോന്നി. ''ഉഷസ്സായപ്പോൾ ദൂതന്മാർ ലോത്തിനെ ബന്ധപ്പെടുത്തി. ഈ പട്ടണത്തിന്റെ അകൃത്യത്തിൽ നശിക്കാതിരിക്കാൻ എഴുന്നേറ്റ് നിന്റെ ഭാര്യയെയും ഇവിടെ കാണുന്ന നിന്റെ രണ്ടുപുത്രിമാരെയും കൂട്ടിക്കൊണ്ട് പൊയ്ക്കൊൾക എന്നു പറഞ്ഞു. അവൻ താമസിച്ചപ്പോൾ യഹോവ അവനോട് കരുണ ചെയ്കയാൽ ആ പുരുഷന്മാർ അവനെയും ഭാര്യയെയും രണ്ടു പുത്രിമാരെയും കൈക്കുപിടിച്ചു പട്ടണത്തിന്റെ പുറത്തു കൊണ്ടു പോയി ആക്കി. അവരെ പുറത്തു കൊണ്ടുവന്നശേഷം അവൻ, ജീവരക്ഷയ്ക്കായി ഓടിപ്പോക, പുറകോട്ട് നോക്കരുത്, ഈ പ്രദേശത്തെങ്ങും നിൽക്കയുമരുത്, ഈ പ്രദേശത്തെങ്ങും നിൽക്കയുമരുത്. നിനക്ക് നാശം ഭവിക്കാതിരിപ്പാൻ പർവ്വതത്തിലേക്ക് ഓടിപ്പോക എന്നുപറഞ്ഞു. ലോത്ത് അവരോട് പറഞ്ഞത് അങ്ങനെയല്ല കർത്താവേ.... പർവ്വതത്തിലേക്ക് എത്തുവാൻ എനിക്ക് കഴികയില്ല.... ഇതാ ആ പട്ടണം സമീപമാകുന്നു. അവിടേക്ക് എനിക്ക് ഓടാം.... ഞാൻ അവിടേക്ക് ഓടിപ്പോകട്ടെ?'' ഉൽപത്തി 19:15-20. പർവ്വതത്തിലേക്ക് ഓടുവാൻ ദൈവം കൽപ്പിച്ചു. ലോത്ത് ആകട്ടെ പർവ്വതത്തിലേക്ക് ഓടാതെ പട്ടണത്തിലേക്ക് ഓടി. ആ പട്ടണമാണ് ലോത്തിനെ നശിപ്പിച്ചത്. ആ പട്ടണത്തിൽ എത്തും വരെ ലോത്ത് നല്ലവനായിരുന്നു. അവിടെ വച്ച് അപ്പനെവീഞ്ഞു കുടിപ്പിച്ച് സ്വന്തം പെൺമക്കൾ അപ്പനോട് കൂടി ശയിച്ച് സ്വന്തം പെൺമക്കൾ അപ്പനോട് കൂടി ശമിച്ച് ഗർഭിണികളായി. അങ്ങനെ വഴിപിഴച്ച ബന്ധത്തിൽ രണ്ടുപെൺമക്കൾക്കും ഓരോ ആൺകുട്ടികൾ പിറന്നു. ഒരുത്തന് മോവാബ് എന്നും മറ്റവന് ബെൻ അമ്മി എന്നും പേരിട്ടു. മോവാബിന്റെ സന്തതി പരമ്പര മോവാബ്യരെന്നും ബെൻ അമ്മിയുടെ സന്തതി പരമ്പര അമ്മോന്യർ എന്നും അറിയപ്പെട്ടു. യഹോവയ്ക്കും യിസ്രായേലിനും സ്ഥിരം തലവേദന സൃഷ്ടിച്ച വംശങ്ങളായി അവർ വളർന്നു വന്നു. വിഷയം വച്ച പ്രാർത്ഥനകൾക്ക് ഫലം ലഭിക്കും. പക്ഷെ അത് ദൈവഹിതത്തിനനുസൃതമാണോ എന്നുള്ളത് ചിന്തനീയമാണ്.

### മോവാബ്യനാട്ടിലെ ക്രിസ്തീയ ദൈവാലയം

മുസ്ലീം ഭൂരിപക്ഷമുള്ള ജോർദ്ദാൻ രാജ്യത്തെ ക്രിസ്തീയ ഭൂരിപക്ഷമുള്ള പ്രദേശമാണ് മദാബ. ഇവിടെത്തന്നെ 28 ക്രിസ്തീയ പള്ളികളുണ്ട്. കിംഗ്സ് ഹൈവേ എന്നറിയപ്പെടുന്ന പുരാതന രാജവീഥികൾ മോവാബ് അമ്മോന്യ ദേശത്തുകൂടി പോകുന്നുണ്ട്. യാത്രികർക്ക് വഴിതെളിക്കുന്ന മൊസൈക്ക് ചിപ്സുകൾകൊണ്ട് നിർമ്മിച്ച, പുരാതന നഗരങ്ങളുടെ ഒരു മാപ്പ് സെന്റ് ജോർജ്ജിന്റെ നാമത്തിലുള്ള ഗ്രീക്ക് ഓർത്തഡോക്സ് സഭയുടെ കീഴിലുള്ള മദാബയിലെ ദൈവാലയത്തിന്റെ തറയിലുണ്ട്. മാതാവിന് മൂന്നാമതൊരു കൈക്കൂടി പ്രത്യക്ഷപ്പെട്ട ഒരു എണ്ണഛായാചിത്രവും ഈ ദൈവാലയത്തിലുണ്ട്.

മോവാബ്യ അമ്മോന്യ ദേശത്തെ കിംഗ്സ് ഹൈവേയിലൂടെയുള്ള യാത്രയിൽ ഒലിവിൻ തോട്ടങ്ങളും, ഗോതമ്പ്, ചോളം, പച്ചക്കറി കൃഷിയിടങ്ങളും മനോഹരമായ പൂക്കളുടെ ഫാമുകളും ഒക്കെ ദർശിക്കുവാൻ കഴിയും.

### നെബോ പർവ്വതത്തിലേക്ക്

ഇസ്രയേല്യരെ മിസ്രയീമ്യ അടിമത്തത്തിൽ നിന്ന് വിടുവിക്കുവാൻ ദൈവം തെരെഞ്ഞെടുത്ത മോശ തന്റെ ജീവിതസായാഹ്നത്തിൽ മോവാവ് മരുഭൂമിയിൽ നിന്ന് നെബോ പർവ്വതത്തിലെ പിഗപ്ഗാ കൊടുമുടിയിലെത്തി. തന്റെ 12-ാം വയസ്സിൽ അവിടെ വച്ച് ദൈവത്തോടു ചേർന്നു. ദൈവദൂതന്മാർ മോശയെ അടക്കം ചെയ്തു എന്നാണ് തിരുവചനം. മോശയുടെ കുടീരത്തിന്റെ ഓർമ്മയ്ക്കായി മാർബിൾ ഫലകത്തിൽ തീർത്ത കല്ലറ ഇവിടെയുണ്ട്. മില്ലേനിയം റോക്ക് എന്ന പേരിൽ ഒരു സ്റ്റാച്യു ഇവിടെയുണ്ട്. എ.ഡി. 2000 ൽ മാർപാപ്പാ നെബോപർവ്വതം സന്ദർശിച്ചതിന്റെ ഓർമ്മയ്ക്കായി അത് സ്ഥാപിച്ചിരിക്കുന്നു. ഒട്ടേറെ ദീർഘദർശിമാരുടെയും പ്രവാചകന്മാരുടെയും രൂപങ്ങൾ ഈ മില്ലേനിയം റോക്കിൽ കൊത്തിവച്ചിട്ടുണ്ട്.

മോശ പാളയമധ്യത്തിൽ ഒരു പിത്തളസർപ്പത്തെ നാട്ടുകയും അഗ്നിസമർപ്പത്തിന്റെ ദംശനത്തിൽ നിന്ന് ഇസ്രയേൽ ജനത അതിനാൽ രക്ഷപ്രാപിക്കുകയും ചെയ്തു. ഒടുവിൽ നെഗുഷ്ഠാൻ ആരാധനയായി അത് വളർന്നപ്പോൾ ഹിസ്കിയാവിന്റെ കാലത്ത് അത് നശിപ്പിക്കപ്പെട്ടു. അന്ന് നാട്ടിയ പിത്തള സർപ്പത്തിന്റെ ഓർമ്മയ്ക്കായി പിത്തള സർപ്പത്തിന്റെ ഒരു വലിയ രൂപം ഇവിടെ സ്ഥാപിച്ചിട്ടുണ്ട്. ഏറ്റവും ഉയ.ർന്ന ഒരു പ്രദേശത്താണ് ഇത് സ്ഥാപിച്ചിരിക്കുന്നത്. മോശ കാണിപ്പാനിരിക്കുന്ന ദേശം കണ്ടത് ഇവിടെ വച്ചാണ്. അവിടെ നിന്നാൽ ജസ്രീൽ താഴ്വരയെന്ന പാലും തേനുമൊഴുകുന്ന കനാൻദേശവും, തിബര്യാസും നെബുലസും, ജറിക്കോയും, കുമ്രാനും, ഒലിവ് പർവ്വതവും, ഹെബ്രോനും ജറുസലേമും, ബേത്‌ലഹേമും ഒക്കെ ദൂരവെ കാണാം.

അല്പം അകലെയായി മോശ പാറയെ അടിച്ച് വെള്ളം പുറപ്പെടുവിച്ച സ്ഥലവും, ജോർദ്ദാൻ വാലിയും ഒക്കെ കാണാം.

തുടരും.......



MINISTRY OF HUMAN EMPOWERMENT DIOCESE OF CHENGANNUR



**Fr. Dr. Renny Thomas**
(Principal (I/C), St. Gregorios
College of Social Science, Parumala)

# Empowering Families @ 2024 Challenges and Prospects

**Introduction**

Families form the bedrock of society, offering a nurturing environment crucial for individual growth and societal stability. They are the primary source of socialization, shaping individuals' values, beliefs, and behaviours. Within a family, individuals learn essential life skills, social norms, and cultural practices. Families provide emotional support, stability, and a sense of belonging.

Nestled in the lush landscapes of South India, Kerala has long been celebrated for its rich culture, vibrant traditions, and strong family bonds. However, as the world evolves, so do its families. In 2024, Kerala's families are encountering a myriad of dimensions, challenges, and prospects reshaping their structures and dynamics.

**Dimensions of Change**

Kerala's familial fabric is characterised by a blend of tradition and modernity. Joint families, once prevalent, are gradually transitioning into nuclear units, influenced by urbanisation, education, and employment opportunities. This shift is redefining traditional roles and altering intergenerational dynamics. Job prospects, especially in sectors requiring mobility or in industries located away from native places, influence individuals to create nuclear families where they can adapt more flexibly to work demands.

Education, especially for women, has been a catalyst for change. More women are pursuing higher studies and careers, challenging conventional gender roles within families. This shift towards gender equality is gradually reshaping power structures and decision-making processes within households.

**Challenges Faced**

Despite strides towards modernity, families in Kerala grapple with their own set of challenges. Economic pressures, rising living costs, and job uncertainties often strain family ties. Migration, both domestic and international, leads to extended separations, impacting the emotional well-being of those left behind.

Fragmentation of Family Time i.e., busy schedules and work demands leads to less quality time spent together. This results in a lack of emotional bonding and support within the family. Modern lifestyles often come with increased stress and pressure, which affects family dynamics, leading to conflicts and strained relationships. While technology can enhance communication, it can also create a disconnect within families when individuals become too reliant on screens, leading to reduced face-to-face interaction. Inter-generational conflicts emerge as values clash between the older and younger generations, rooted in differing ideologies and exposure to global influences. Additionally, societal pressures and expectations, particularly regarding marriage and societal norms, can be burdensome. Modern families are more accepting of diverse structures, including single-parent households, blended families, and same-sex parents, fostering a more inclusive society.

**Prospects and Adaptations**

Kerala's families exhibit resilience in adapting to these challenges. Technology plays a significant role

ശേഷം 25-ാം പേജിൽ

വാൽസല്യ കുഞ്ഞുങ്ങളേ,

നിങ്ങളെല്ലാവരും സുഖമായിരിക്കുന്നുവല്ലോ. ഇരുപത്തി ഒന്നാം നൂറ്റാണ്ടിലെ 24-ാമത്തെ വർഷത്തിലേക്ക് ദൈവം നമ്മെ എത്തിച്ചിരിക്കുന്നു. ദൈവം നമുക്ക് നൽകിയിരിക്കുന്ന ആയുസ്സ്, ആരോഗ്യം, സമയങ്ങൾ ഒക്കെ ദൈവനാമം മഹത്വപ്പെടുവാനായി ഉപയോഗിക്കുവാനാകണം. നല്ല നല്ല തീരുമാനങ്ങൾ എടുത്തു കൊണ്ടായിരിക്കുമല്ലോ നിങ്ങൾ പുതിയ വർഷത്തിലേക്ക് പ്രവേശിച്ചിരിക്കുന്നത്. തീരുമാനങ്ങൾ ജലരേഖകളായി മാററുത്. നിങ്ങളുടെ ജീവിതത്തെ പൂർണ്ണമായും മാറ്റിമറിക്കുന്ന നല്ല തീരുമാനങ്ങൾ എടുത്ത് നടപ്പാക്കി ജീവിത വിജയം നേടാൻ ഇടയാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

ഒരിക്കൽ ബസിൽ യാത്ര ചെയ്തുകൊണ്ടിരുന്ന ഒരു യൂറോപ്യൻ-അമേരിക്കൻ വിദ്യാർത്ഥിയുടെ സീറ്റിൽ കറുത്ത് തടിച്ച ഒരു മനുഷ്യൻ വന്ന് ഇരുന്നു. ഒരു ആഫ്രിക്കൻ വംശജൻ തന്റെ സീറ്റിൽ തൊട്ടുരുമ്മിയിരിക്കുന്നത് ആ കുട്ടിക്ക് ഇഷ്ടപ്പെട്ടില്ല. അവൻ തന്റെ നീരസം പ്രകടമാക്കിക്കൊണ്ട് അടുത്തിരിക്കുന്ന മനുഷ്യനെ തള്ളിനീക്കാൻ തുടങ്ങി. അയാൾ ഒന്നും പ്രതികരിക്കാതെ ഒതുങ്ങിക്കൂടി ഇരുന്നു. പക്ഷേ, ആ കൗമാരക്കാരൻ വീണ്ടും അസഹ്യത പ്രകടിപ്പിച്ചുകൊണ്ട് അടുത്തിരിക്കുന്ന തടിച്ച മനുഷ്യനെ കുറെക്കൂടി തള്ളിനീക്കാൻ ശ്രമിച്ചു. അപ്പോഴും യാതൊന്നും പ്രതികരിക്കാതെ അദ്ദേഹം കുറെക്കൂടി ഒതുങ്ങി ചേർന്നിരുന്നു. അല്പം കഴിഞ്ഞപ്പോൾ തടിച്ച മനുഷ്യന് ഇറങ്ങാനുള്ള സ്ഥലമായി. ബസിൽനിന്ന് ഇറങ്ങുന്നതിനുമുൻപ് അദ്ദേഹം പോക്കറ്റിൽ നിന്ന് തന്റെ ബിസിനസ് കാർഡ് എടുത്ത് വിദ്യാർത്ഥിക്ക് നല്കി. അതിനുശേഷം ഒന്ന് ചിരിച്ചുകൊണ്ട് ബസിൽ നിന്ന് ഇറങ്ങിപ്പോവുകയും ചെയ്തു. തന്റെ കൈയിലിരിക്കുന്ന ബിസിനസ് കാർഡിലേക്ക് അലസഭാവത്തിൽ നോക്കിയ കൗമാരക്കാരൻ ഞെട്ടിപ്പോയി. അതിൽ പ്രിന്റ് ചെയ്തിരുന്നത് ഇപ്രകാരമായിരുന്നു: ജോ ലൂയിസ്.

ലോക ഹെവിവെയ്റ്റ് ബോക്സിംഗ് ചാമ്പ്യൻ 1937 മുതൽ 1949 വരെ തുടർച്ചയായി ലോക ബോക്സിംഗ് ചാമ്പ്യൻ പട്ടം നേടിയ ജോ ലൂയിസിനു വേണമെങ്കിൽ തന്നെ തള്ളിനീക്കാൻ ശ്രമിക്കുന്ന കൗമാരക്കാരനെ തിരിച്ച് തള്ളാമായിരുന്നു. തന്റെ കരുത്തേറിയ മസിലിന്റെ ശക്തി പല വിധത്തിലും പ്രകടിപ്പിച്ച് ആ ബാലനോട് പ്രതികാരം ചെയ്യാമായിരുന്നു. പക്ഷേ, അദ്ദേഹം ഒന്നും ചെയ്തില്ല. എന്നാൽ കഴിവില്ലാത്തതുകൊണ്ടല്ല തിരിച്ചടിക്കാത്തതെന്ന് മനസിലാക്കാനായി താൻ ലോകത്തിലെ ഏറ്റവും കരുത്തനായ ഗുസ്തിക്കാരനാണെന്ന് മനസിലാകും വിധം തന്റെ അഡ്രസ് കാർഡ് നല്കുക മാത്രം ചെയ്തു. എന്താണിതിന് കാരണം? ജോ ലൂയിസിന്റെ ശരീരത്തെക്കാൾ കൂടുതൽ കരുത്ത് മനസിനുണ്ടായിരുന്നു. തിരിച്ചടിക്കാൻ ബലവും ന്യായവും ഉണ്ടായിരിക്കുമ്പോഴും തിരിച്ചടിക്കാതിരിക്കണമെങ്കിൽ ആന്തരികബലം ഉണ്ടാകണം. മനസിന് ശക്തിയില്ലാത്തവർ എപ്പോഴും എല്ലാത്തിനോടും പ്രതികരിച്ചുകൊണ്ടിരിക്കും. രണ്ട് വാക്ക് തിരിച്ചു പറഞ്ഞില്ലെങ്കിൽ അവർക്ക് സ്വസ്ഥതയില്ല.കാണുന്നതിനോടും കേൾക്കുന്നതിനോടും എപ്പോഴും പ്രതികരിച്ചുകൊണ്ടിരുന്നാൽ നമ്മുടെയും മറ്റുള്ളവരുടെയും ജീവിതം ദുരിതപൂർണമാകും. പല കുടുംബങ്ങളും സമൂഹങ്ങളും നരകതുല്യമായിത്തീരുന്നത് ഇത്തരം സ്വഭാവമുള്ള വ്യക്തികൾ ഉള്ളതുകൊണ്ടാണ്. എത്ര നന്നാക്കിയാലും പിന്നെയും ആളുകളിൽ കുറവുണ്ടാകും. എത്ര ശരിയാക്കിയാലും പിന്നെയും സമൂഹത്തിൽ ശരികേടുകളുണ്ടാകും. അതിനാൽ ക്ഷമാപൂർവം പലതിനെയും സ്വീകരിക്കാൻ നാം പഠിക്കേണ്ടതുണ്ട്. എല്ലാം ശരിയാക്കാനും എല്ലാവരെയും മര്യാദ പഠിപ്പിക്കാനും പോകുമ്പോൾ നമ്മുടെ ജീവിതംതന്നെയാണ് നശിച്ചുപോകുന്നത്! വ്യത്യസ്ത മേഖലകളിൽ നിന്ന് നക്ഷത്രങ്ങളായി ഉയർന്നു പോയ ഒരുപാട് പ്രതിഭാശാലികളുണ്ട്. അവരാരൊക്കെ എന്നല്ല, അവരെങ്ങനെ ആ നിലയിലെത്തി എന്നാണ് അറിയേണ്ടത്. അതന്വേഷിച്ചു പോകുമ്പോൾ ഒരു സത്യം മനസ്സിലാകും. അവരെല്ലാം മനസ്സിൽ തങ്ങളുടെ ലക്ഷ്യം ദൃഢമായി ഉറപ്പിച്ചു കൊണ്ടായിരുന്നു ചുവടുകൾ വച്ചത്. ലക്ഷ്യത്തിലേക്കുള്ള യാത്രയിൽ പ്രതിസന്ധികളുണ്ടാവാതിരിക്കില്ല. പക്ഷേ, അതെല്ലാം പുല്ലുപോലെ വകഞ്ഞുമാറ്റി മുന്നോട്ടുപോകാൻ അവർക്കായി. മനസ്സ് എന്ന മഹാമാന്ത്രികന്റെ കൈകളാണ് ഇവരെ വിജയത്തിലേക്കു നയിച്ചത്. ഈ മാന്ത്രികന്റെ കളികളെക്കുറിച്ച് മനസ്സിലാക്കിക്കഴിഞ്ഞാൽ നിങ്ങൾക്കും ഉയരങ്ങൾ കീഴടക്കാം. ഏതു രംഗത്തും

ഒന്നാമനാകാം. പരീക്ഷകളും ഇന്റർവ്യൂകളും അനായാസം മറികടക്കാം. മനസ്സു നേരേ നിൽക്കുന്നില്ല, ഏകാഗ്രത കിട്ടുന്നില്ല, പഠിച്ചതെല്ലാം മറന്നുപോകുന്നു ഇതൊക്കെയാണല്ലോ സാധാരണയായി വിദ്യാർത്ഥികളായ നിങ്ങളെ കുഴക്കുന്ന പ്രശ്നങ്ങൾ. മനസ്സ് എന്ന മാന്ത്രികക്കുതിരക്ക് ഒരു കടിഞ്ഞാണിടുകയേ വേണ്ടൂ. പിന്നെ എല്ലാം ചൊൽപ്പടിയിൽ നിൽക്കും.

പരിശുദ്ധ സഭയുടെ സത്യവിശ്വാസത്തെ മാറ്റം കൂടാതെ ഉപദേശിച്ച പരിശുദ്ധ ബസ്സേലിയോസ്, ഗ്രിഗോറിയോസ് പിതാക്കന്മാരുടെ ഓർമ്മ ആഘോഷിച്ചു കൊണ്ടാണ് നാം പുതിയ വർഷത്തിലേക്ക് പ്രവേശിച്ചിരിക്കുന്നത്. നമ്മുടെ കർത്താവിന്റെ ചേലാകർമ്മം, മാമോദീസ ഒക്കെ ഈ മാസത്തിന്റെ പ്രത്യേകതകളാണ്. ദൈവത്തിന്റെ വഴിവിട്ട് സ്വന്തം വഴി അന്വഷിച്ച് പോയി മൽസ്യത്തിന്റെ വായിൽ അകപെട്ട യോനാ ദീർഘദർശിയെ ഓർക്കുന്ന മൂന്നു നോമ്പും ഈ മാസമാണ്. പ്രാർത്ഥനയോടും, നോമ്പ് ഉപവാസങ്ങളോടും ദൈവം കല്പിക്കുന്ന വഴിയേ നമുക്ക് യാത്ര ചെയ്യാം. ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ,

സ്നേഹത്തോടെ നിങ്ങളുടെ.

ജൂലി ചേച്ചി

## വിശേഷദിവസങ്ങൾ – ശ്ബോത്ത് – ഫെബ്രുവരി

2. **മായൽത്തോ പെരുന്നാൾ (കർത്താവിന്റെ ദേവാലയ പ്രവേശനം) വയോധിക ദിനം. വൃദ്ധനായ ശെമവോന്റെയും, മർത്ത് ഹന്നായുടെയും ഓർമ്മ. മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 56 – ാം ഓർമ്മ. (കണ്ടനാട് കർമ്മേൽ ദയറാ)**
3. **വിലാപക്കാരിൽ പ്രധാനിയായ മാർ ബർസൗമായുടെ ഓർമ്മ. താപസനും വിലാപക്കാരനുമായ മാർ കൗമായുടെ ഓർമ്മ.**
4. **സകല വാങ്ങിപ്പോയവരുടെയും പൊതുവായ ഓർമ്മ. (ആനീദേ ഞായറാഴ്ച).**
9. **മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീ ത്തായുടെ 15 – ാം ഓർമ്മ. (കൊല്ലം സെന്റ് തോമസ് കത്തീഡ്രൽ).**
11. **കൊത്തിനെ ഞായറാഴ്ച. (വലിയ നോമ്പിന്റെ പേത്തുർത്തോ ഞായർ).**
12. **വലിയനോമ്പ് (50 നോമ്പ്) ആരംഭം; ശുബ്ക്കോനോ ശുശ്രൂഷ.**
13. **മാർ ഇഗ്നാത്തിയോസ് ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ 92 – ാം ഓർമ്മ. (മഞ്ഞനിക്കര ദയറാ).**
16. **സഭാരത്നം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 12 – ാം ഓർമ്മ. (മാവേലിക്കര സെന്റ് പോൾസ് ചാപ്പൽ).**
17. **മാർ അപ്രേം മൽപാന്റെയും, തേവോദോറോസ് സഹദായുടെയും ഓർമ്മ (വലിയ നോമ്പിലെ ആദ്യ ശനി).**
18. **വലിയനോമ്പിലെ രണ്ടാം ഞായറാഴ്ച. (ഗർബോ ഞായർ).**
23. **മലങ്കര സഭാ ഭാസുരൻ പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 90 – ാം ഓർമ്മ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായുടെ 16 – ാം ഓർമ്മ. (ദേവലോകം കാതോലിക്കേറ്റ് അരമന). സ്മിർണായിലെ പോളിക്കാർപ്പോസിന്റെ ഓർമ്മ.**
24. **പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 90 – ാം ഓർമ്മപ്പെരുനാൾ. (കോട്ടയം പഴയ സെമിനാരി ചാപ്പൽ). ഏവൻഗേലിസ്ഥനായ മാർ മത്തായി ശ്ലീഹായുടെ ഓർമ്മ.**
25. **വലിയനോമ്പിലെ മൂന്നാം ഞായറാഴ്ച. (മ്ശറ്യോ ഞായർ).**



എ.സി. ജോയി ചെറിയനാട്



# എനിക്ക് ബാബുവിന്റെ വീട്ടിലെ പട്ടിയായാൽ മതി

കോട്ടയത്ത് ഒരു ഗ്രാമത്തിൽ ഒരു നാലാം ക്ലാസ്സുകാരനായ ബാലൻ കരയുകയാണ്. അവൻ കരയാനുണ്ടായ കാരണം അതികഠിനമായ വിശപ്പ് അവനെ അലട്ടുകയാണ്. ഒരു കർഷകത്തൊഴിലാളി എന്നുപറഞ്ഞാൽ പറ്റുകയില്ല. മഴപെയ്താൽ ചോരുന്ന ഒരു ചെറ്റക്കുടിൽ. ചാണകം മെഴുകിയ തറയിൽ മണ്ണെണ്ണ വിളക്കിന്റെ വെളിച്ചത്തിലിരുന്നാണ് അവൻ പഠിക്കുന്നത്. രാത്രിയിൽ അവൻ ഒന്നും കഴിച്ചില്ല. കരഞ്ഞ് കരഞ്ഞ് ഉറങ്ങി. രാവിലെ അമ്മ വിളമ്പിക്കൊടുത്ത കഞ്ഞി പാത്രത്തിൽ കയ്യിട്ട് വാരി. മൂന്നു നാല് വറ്റ് കയ്യിൽ ഉടക്കി. അതുകഴിച്ച് ആ വെള്ളവും കുടിച്ച് സ്കൂളിൽ പോയി. അടുത്തിരുന്ന ബാബുവിനെ തോണ്ടിക്കൊണ്ട് അവൻ ചോദിച്ചു. ബാബുവിന് രണ്ടു നില വീടുണ്ടെന്ന് എന്നോട് ഒരാൾ പറഞ്ഞു. ആ വീട് ഒന്നു കാണിക്കാമോ. ബാബു പറഞ്ഞു എന്റെ അച്ഛനും അമ്മയും വീട്ടിലുള്ളപ്പോൾ നീ വന്നാൽ അവർ നിന്നെ ആട്ടിയോടിക്കും. ഞായറാഴ്ച അവർ പള്ളിയിൽ പോകുന്ന സമയത്ത് നീ വന്നാൽ എന്റെ വീട് നിന്നെ കാണിക്കാം. അതുകൊണ്ട് നാളെ നീ എന്റെ വീട്ടിൽ വന്നാൽ മതി. അന്നു രാത്രി ആ ബാലൻ ഉറങ്ങിയില്ല. അവന്റെ മനസ്സു മുഴുവനും ബാബുവിന്റെ വീടിനെക്കുറിച്ചുള്ള സ്വപ്നം ആയിരുന്നു. പിറ്റേ ദിവസം രാവിലെ എഴുന്നേറ്റ് ഒരു തോർത്തുമുണ്ട് ഉടുത്ത് ബാബു പറഞ്ഞതനുസരിച്ച് അവിടെ എത്തി. ബാബു മുറ്റത്ത് കാത്തു നിൽപ്പുണ്ടായിരുന്നു. അവിടെ ജോലിക്കാർ മുറ്റത്ത് ജോലി ചെയ്തു കൊണ്ടിരുന്നു. അവൻ കൂട്ടുകാരനെ വിളിച്ച് അവന്റെ വീടിന്റെ അകത്ത് കൊണ്ടുപോയി. മനോഹരമായ വീട്. ചാണകം മെഴുകിയ വീട്ടിൽ താമസിച്ച അവന് അത് വിശ്വസിക്കാൻ സാധിച്ചില്ല. ഒരു വീടിന്റെ മുകളിൽ മറ്റൊരു വീട്. ഗ്രാനൈറ്റ് ഇട്ട് തറയിൽ അവന് കാൽ വെയ്പ്പാൻ പ്രയാസമായി. അത്രയ്ക്കും മിനുസ്സമുള്ള തറ. അവനെ മുകളിലത്തെ നിലയിൽ കൂട്ടിക്കൊണ്ടുപോയി. ഏതോ സ്വപ്ന ലോകത്തെന്നപോലെ അവൻ അതെല്ലാം കണ്ടു. താഴെ വന്നപ്പോൾ അവൻ മറ്റൊരു കാഴ്ച കാണുകയാണ്. രണ്ട് പട്ടിക്കൂട്. അതിൽ വിലകൂടിയ രണ്ടു പട്ടികൾ. അതിന്റെ മുന്നിൽ സ്റ്റീൽ പാത്രത്തിൽ കോഴിക്കാൽ വറുത്തതും, മീൻ വറുത്തതും ഇരിക്കുന്നു. പട്ടിക്ക് വേണ്ട. അവൻ കരഞ്ഞുകൊണ്ട് വീട്ടിലേക്ക് പോയി. പിറ്റേദിവസം ഡി.ഇ.ഒ. ചെക്കിങ്ങിന് ക്ലാസ്സിൽ വന്നു. അദ്ദേഹം ഓരോ ക്ലാസ്സിലും കയറി കുട്ടികളെ പരിച യപ്പെടുകയും അവരുടെ പഠന നിലവാരം വിലയിരുത്തുകയും ചെയ്തു. അതിനുശേഷം ഓരോ കുട്ടിയോടും ഭാവിയിൽ എന്താകാനാണ് ആഗ്രഹം എന്നു ചോദിച്ചു. ഓരോരുത്തരും അവരുടെ മനസ്സിലുള്ള ആഗ്രഹം പറഞ്ഞു. കുട്ടന്റെ ക്ലാസ്സിൽ വന്നു. നിനക്കാരാകാനാണ് ആഗ്രഹമെന്നു ചോദിച്ചു. അടുത്ത ജന്മത്തിൽ എനിക്ക് ബാബുവിന്റെ പട്ടിയായാൽ മതി എന്നു പറഞ്ഞു. ഇതുകേട്ടപ്പോൾ ഡി.ഇ.ഒ.യുടെ കണ്ണ് നനഞ്ഞു. ഓഫീസിൽ ചെന്നിട്ട് ക്ലാസ്സ് ടീച്ചറോട് ആ കുട്ടിയെ വിളിച്ചുകൊണ്ടുചെല്ലാൻ പറഞ്ഞു. ക്ലാസ്സ് ടീച്ചർ അവന്റെ കാര്യങ്ങൾ എല്ലാം പറഞ്ഞു. ഡി.ഇ.ഒ. പറഞ്ഞു ഇവനൊരു ഭാവിയുള്ളതാണ്. അതുകൊണ്ട് അവന് ഒരു പ്രത്യേക കെയർ കൊടുക്കണം എന്നു പറഞ്ഞു. പിറ്റേദിവസം മുതൽ ക്ലാസ്സ് ടീച്ചർ 2 പൊതിച്ചോർ കൊണ്ടുവരും. അവന് പ്രത്യേക ട്യൂഷൻ

കൊടുത്തു. 5-ാം ക്ലാസ്സിലെത്തിയപ്പോൾ അവൻ ഏഴാമനായി. 7-ാം ക്ലാസ്സിലെത്തിയപ്പോൾ മൂന്നാമനായി, 10-ാം ക്ലാസ്സിലെത്തിയപ്പോൾ അവൻ ഒന്നാമനായി. കോട്ടയം സി.എം.എസ്. കോളേജിൽ നിന്നും ഡിഗ്രി എടുത്തശേഷം ഡൽഹിയിലെ സെന്റ് സ്റ്റീഫൻ കോളേജിൽ നിന്നും പി.ജി.യും കഴിഞ്ഞ് ലണ്ടനിലെ കെയിംബ്രിഡ്ജ് യൂണിവേഴ്സിറ്റിയിൽ നിന്നും അവൻ പി.എച്ച്.ഡി. കഴിഞ്ഞ് പുറത്തു വരുമ്പോൾ യൂണിവേഴ്സിറ്റിയുടെ വൈസ്ചാൻസിലർ ഒരു കത്ത് എഴുതി കൊടുത്തിട്ടു പറഞ്ഞു. ഇതു നിങ്ങളുടെ പ്രധാനമന്ത്രിയുടെ കയ്യിൽ കൊടുക്കണം. അവൻ അത് പ്രധാനമന്ത്രി ജവഹർലാൽ നെഹ്റുവിന്റെ കയ്യിൽ കൊടുത്തു. അതിൽ എഴുതിയിരിക്കുന്നത്, ഈ കത്തുമായി വരുന്ന മിടുക്കന് ഏതെങ്കിലും കോളേജിലെ പ്രൊഫസറായി നിയമിക്കരുത്. അദ്ദേഹം രാജ്യത്തെക്കുറിച്ച് മറ്റുള്ളവരെ പഠിപ്പിക്കാൻ പറ്റിയ രാജ്യതന്ത്രജ്ഞനാണ്. അദ്ദേഹത്തെ ഭാരതത്തിന്റെ ഹൈകമ്മീഷണറായി, അംബാസിഡറായി ലോകം തിരിച്ചറിഞ്ഞു. അവനിലെ കഴിവുകൾ ഒറ്റപ്പാലത്തു നിന്നും കോൺഗ്രസ്സിന്റെ സ്ഥാനാർത്ഥിയായി മത്സരിച്ച് എം.പി.യായി പാർലമെന്റിൽ എത്തി. കുറേക്കാലം കഴിഞ്ഞപ്പോൾ ഒരു കാര്യം സംഭവിച്ചു. ബാബറിപ്പള്ളിയുടെ മിനാരം തകർക്കപ്പെട്ട് 15 കോടി മുസൽമാൻമാർ ഭാരതത്തിന്റെ മണ്ണിൽ മുറിവേറ്റു നിന്നപ്പോൾ ഫാദർ അരുൺ രാജിനെ ഡൽഹിയുടെ പ്രദേശത്തുകൂടി നഗ്നനാക്കി നടത്തിയെന്ന വാർത്തയറിഞ്ഞ് ക്രൈസ്തവ ഹൃദയത്തിൽ ആഴമായി മുറിവേറ്റപ്പോൾ, ഒരു പറ്റം കന്യാസ്ത്രീകൾ മാനഭംഗം ചെയ്യപ്പെട്ടതിന്റെ നൊമ്പരവുമായി 4 കോടി ക്രൈസ്തവരുടെ ഹൃദയത്തിൽ ആഴമായ മുറിവേറ്റ് തേങ്ങിക്കരയുമ്പോഴും ഭോപ്പാലിലും കാശ്മീരിലും നടന്ന കലാപങ്ങളുടെ ചോരച്ചാലുകൾ ഭാരതത്തിന്റെ ജൂബിലി വർഷത്തിൽ കേട്ടു. രണ്ടുനില വീട് സ്വപ്നം കണ്ട് നമ്മുടെ സ്വന്തം രാമൻ ഇന്ത്യയുടെ പ്രസിഡന്റ് കസേരയിലേക്ക് കോച്ചൻ രാമന്റെ മകൻ കെ. ആർ. നാരായണൻ നടന്നുകയറിയ വാർത്തയറിഞ്ഞ് കേരളം കയ്യടിച്ച ദിവസമായിരുന്നു. എന്തിനാണ് ഈ സത്യം നിങ്ങളോട് പറയുന്നത്. ആരും അറിയാതെ അസ്തമിച്ചുപോകുന്ന കുരുന്നുകൾ നിങ്ങളുടെ ഇടയിലുണ്ട്. അവരെയൊന്ന് പ്രോത്സാഹിപ്പിച്ചാൽ ദാവീദിനെപ്പോലെ പാട്ടുപാടുന്നവർ, ഉന്നതരായ ഭരണകർത്താക്കളെപ്പോലെ, ബില്ലിഗ്രാമിനെപ്പോലെ അനേകരെ വാർത്തെടുക്കാൻ കഴിയും. യെഹസ്കേൽ 21:26-27 യഹോവയായ കർത്താവ് ഇപ്രകാരം അരുളിചെയ്യുന്നു. ഞാൻ മകുടം നീക്കി കിരീടം എടുത്തുകളയും അത് അങ്ങനെ ഇരിക്കുകയില്ല. ഞാൻ താണതിനെ ഉയർത്തുകയും ഉയർന്നതിനെ താഴ്ത്തുകയും ചെയ്യുന്നു. ഞാൻ അതിനെ ഉന്മൂലനാശം വരുത്തും. അതിന് അവകാശമുള്ളാൻ വരുവോളം അത് ഇല്ലാതെയിരിക്കും. അവന് ഞാൻ അത് കൊടുക്കും. ഒരുകാലത്ത് നിലത്തിട്ടു ചവിട്ടിയ ചിലർ അധികാരത്തിൽ വരുമെന്നും ഉന്നതരെ ഞാൻ താഴെയിറക്കുമെന്നും ദൈവത്തിന്റെ മാറ്റമില്ലാത്ത വചനമാണ്. 

21-ാം പേജിൽ നിന്നും തുടർച്ച

in maintaining connections and bridging geographical gaps through video calls and social media platforms. Moreover, the state's emphasis on healthcare and social welfare schemes supports family members, especially the elderly and vulnerable. Increased awareness and investment in community-based programs might have provided support for families, including childcare assistance and mental health resources.

The evolving nature of work, with remote and flexible opportunities, allows families to achieve a better work-life balance. Educational reforms and vocational training programs equip the younger generation with skills needed for the rapidly changing job market, fostering self-reliance and contributing to family economic stability.

**Conclusion**

In conclusion, families in Kerala are navigating a transformative period. While they cherish their cultural roots, they are also embracing change, adapting to new norms, and leveraging opportunities. Challenges persist, but resilience, education, technology, and social reforms are empowering families to evolve and thrive amidst the shifting paradigms of the 21st century. Empowering families requires a multi-faceted approach involving government policies, community initiatives, and societal awareness. As Kerala's families stride into the future, their ability to balance tradition with progress will be instrumental in shaping not just their destinies, but also the cultural narrative of this beautiful coastal region.



ഫാ. പി.സി. തോമസ്

# എല്യേസർ



അബ്രഹാമിന്റെ ദാസൻ അർത്ഥം ''ദൈവം എന്റെ സഹായകൻ''. സ്വന്ത നാട് ദൈമ്മ ശേയ്ക (ദയസ്കോസ്) ദൈവത്തോടും യജമാനനേ ാടും തികഞ്ഞ ഭക്തിയും വിശ്വാസവും പുലർത്തുന്ന ദൈവഭക്തനായ മനുഷ്യൻ. സമ്പന്നരുടെ വീടുക ളിൽ രണ്ടു തരത്തിലുള്ള ദാസന്മാരുണ്ടായിരുന്നു. ഒന്ന് വിലയ്ക്കു വാങ്ങിയ ദാസന്മാർ രണ്ട് വീട്ടിൽ ജനിച്ച ദാസന്മാർ. രണ്ടാമത്തെ കൂട്ടത്തിലുള്ളവർക്ക് കുറേക്കൂടി മാന്യമായ സ്ഥാനവും ഉത്തരവാദിത്വങ്ങ ളുമുണ്ടായിരുന്നു. അങ്ങനെയുള്ള ഒരുവനായിരുന്നു ഏല്യേസർ. ഉല്പത്തി 13:2 ൽ പറയുന്നു അബ്രഹാം അതിസമ്പന്നനായിരുന്നു. എല്യേസറിനെ തന്റെ അന ന്തര അവകാശിയായി നിയമിച്ചിരുന്നു. ഉല്പത്തി 15:2. അബ്രഹാമിന്റെ സകലത്തിനും വിചാരകനും ആയി രുന്നു. ഉല്പത്തി 24:2. He was faithful and loyal to his master by all means.

**1. വിശ്വസ്ഥൻ : ദൈവത്തോടും യജമാനനോടും**

അബ്രഹാമിന് ഇസഹാക്ക് ജനിച്ചപ്പോഴും തന്റെ അനന്തരാവകാശം നഷ്ടപ്പെടുമെന്നോ ഇസഹാക്ക് തനിക്ക് എതിരാളിയാകുമെന്നോ കരുതാത്ത മനുഷ്യൻ. ഏൽപ്പിച്ച ഉത്തരവാദിത്വം വളരെ കൃത്യതയോടെ ന ിർവ്വഹിച്ച് തിരശ്ശീലയുടെ പിന്നിലേക്ക് മാറിപ്പോകു ന്നു. ഉല്പത്തി 24 ൽ ഏല്യേസറിന്റെ സ്വഭാവ മഹി മയിലേക്ക് വിരൽ ചൂണ്ടുന്ന നിരവധി കാര്യങ്ങൾ മനസ്സിലാക്കുവാൻ എല്യേസറിനെ അയയ്ക്കുന്നു. സ്വന്തദേശത്തിൽ നിന്നും വംശത്തിൽ നിന്നും തന്റെ മകനു ഭാര്യയെ തെരഞ്ഞെടുക്കുവാനുള്ള ഉത്തര വാദിത്വം പൂർണ്ണമായി ഏൽപ്പിക്കുന്നു. ആ ഉത്തര വാദിത്വം ഭംഗിയായി നിർവ്വഹിക്കും എന്ന് അബ്ര ഹാമിനു പൂർണ്ണവിശ്വാസവും ഉറപ്പും ഉണ്ടായിരുന്നു. മാതൃകാപരമായി എല്യേസർ ആ കൃത്യം നിർവ്വഹി ക്കുന്നു എന്നു മാത്രമല്ല ആത്മീയതയുടെ വിവിധ ഭാവങ്ങൾ, പ്രാർത്ഥനയുടെയും വിശ്വാസത്തിന്റെയും അബ്രഹാമിൽ നിന്നും പഠിച്ച കാര്യങ്ങൾ പ്രായോ ഗികമാക്കുന്ന വിശ്വസ്ഥ ദാസൻ. 1 കൊരിന്ത്യർ 4:2 ഗൃഹവിചാകന്മാരിൽ അന്വേഷിക്കുന്നതോ അവർ വിശ്വസ്ഥരായിരിക്കേണം എന്നത്രേ.

**2. തികഞ്ഞ ദൈവഭക്തൻ, ആത്മീയതയുടെ ആൾരൂപം**

എല്യേസർ തന്റെ പ്രവർത്തനം ആരംഭിക്കുന്നത് ശക്തമായ പ്രാർത്ഥനയോടെയാണ്. 12-ാം വാക്യം എന്റെ യജമാനനായ അബ്രഹാമിന്റെ ദൈവമായ യഹോവേ... വാക്കിലും പ്രവർത്തിയിലും ദൈവഭ ക്തിയും, യജമാനനോടുള്ള കടപ്പാടും വിശ്വസ്തയും വെളിവാക്കുന്ന പ്രാർത്ഥന. യജമാനനിൽക്കൂടി ദൈവ ത്തിങ്കലേക്ക്. ഞാൻ, എന്റെ കഴിവ്, യാതൊരു സ്വാർത്ഥ തയുമില്ല. ഉദ്ദേശശുദ്ധിയോടും നിഷ്കളങ്ക മനോ ഭാവത്തോടും കൂടെ ദൈവസന്നിധിയിൽ അപേക്ഷ സമർപ്പിക്കുന്നു. അതിപ്രകാരമാണ് പട്ടണവാസികളായ പെൺകുട്ടികൾ വെള്ളം കോരുവാൻ വരുന്ന സമയം എന്റെ ഒട്ടകങ്ങൾക്കും കൂടെയുള്ളവർക്കും വെള്ളം കൊടുക്കുവാൻ തയ്യാറാകുന്ന പെൺകുട്ടി എന്റെ യജമാനന്റെ മകന് ഭാര്യയായി തെരഞ്ഞെടുക്കുവാൻ അവസരം നൽകണമെ. അയാൾ ദൈവനടത്തിപ്പിൽ

വിശ്വസിച്ചു. എല്യേസറിന്റെ പ്രാർത്ഥന സഫലമായി. യജമാനനെ കുടിച്ചാലും എന്നു പറഞ്ഞു. തനിക്കും കൂടെയുള്ളവർക്കും വെള്ളം കോരി കൊടുക്കുന്ന സുന്ദരിയായ റിബേക്ക. റിബേക്കയുടെ സംബോധനയും പെരുമാറ്റവും അവളുടെ കുലിനത്വം വെളിവാക്കപ്പെടുന്നു. വേണമെങ്കിൽ അവിടെ നിന്ന് ഒഴിഞ്ഞു മാറുവാൻ സാധിക്കുമായിരുന്നു. അവൾക്ക് പൊൻമൂക്കുത്തിയും വളയും ഒക്കെ സമ്മാനമായി നൽകുന്നു. മനസ്സുകൊണ്ട് അവിടെ വിവാഹ നിശ്ചയം നടത്തപ്പെടുകയാണ്. വിവാഹ കൂദാശയിൽ കാർമ്മികൻ മോതിരം അണിയിക്കുന്നതുപോലെ. പിന്നീട് വിശിഷ്ട വസ്ത്രങ്ങളും പൊന്നാഭരണങ്ങളുമൊക്കെ നൽകുന്നു. അത് സ്വന്തമാക്കാൻ എല്യേസർ ശ്രമിച്ചില്ല.

**3. നല്ല സാക്ഷ്യമുള്ളവൻ**

റിബേക്കായോടു കുടുംബകാര്യങ്ങൾ ചോദിച്ചറിയുന്നു. ഉല്പത്തി 24:23, 24. നീ ആരുടെ മകളാണ്. മറുപടി താഹോരിനു മില്ക്കാ പ്രസവിച്ച മകനായ ബെഥൂലേലിന്റെ മകൾ. വിശദാംശങ്ങൾ അറിഞ്ഞു കഴിഞ്ഞപ്പോൾ, തന്റെ ദൗത്യം സഫലമായി എന്നു കണ്ടപ്പോൾ ആ മനുഷ്യൻ കുനിഞ്ഞു. ദൈവത്തെ നമസ്ക്കരിച്ചു. ദൈവത്തിന് സ്തുതിയും സ്തോത്രവും അർപ്പിച്ചു. കാര്യം സാധിച്ചു കഴിയുമ്പോൾ ദാതാവിനെ മറക്കുന്ന അനുഭവം അല്ല ഇവിടെ കാണുന്നത്. ആത്മീയതയുടെ ആഴങ്ങളിലേക്ക് ഇറങ്ങിച്ചെല്ലുന്ന വിശ്വാസധീരനായ ഒരു മനുഷ്യൻ. ഉല്പത്തി 24:26,27

**4. പ്രവർത്തനനിരതൻ**

ഏൽപ്പിച്ച ജോലി ഭംഗിയായി നിർവ്വഹിക്കുവാൻ ഒരുക്കപ്പെട്ടവൻ. റിബേക്ക ഓടിച്ചെന്ന് ഭർത്താവിനോട് വിവരങ്ങൾ പറഞ്ഞു. അവളുടെ സഹോദരൻ ലാബാൻ കിണറ്ററികിൽ നിന്ന എല്യേസറിനെയും കൂട്ടരെയും ഭവനത്തിലേക്ക് ക്ഷണിക്കുന്നു. യഹോവയാൽ അനുഗ്രഹിക്കപ്പെട്ടവനെ എന്നാണ് സംബോധന ചെയ്യുന്നത്. വിശ്രമിക്കുവാനും ഭക്ഷണം കഴിക്കുവാനും അവനെ ക്ഷണിച്ചുകൊണ്ടുപോയി. എന്നാൽ എല്യേസർ താൻ എന്തിനാണ് ഇവിടേക്ക് വന്നതെന്ന്? അറിയിക്കാതെയും, അതിന് മറുപടി കിട്ടാതെയും ഭക്ഷണം കഴിക്കില്ല എന്നു പറഞ്ഞു. എല്ലാം വിശദമായി സംസാരിച്ചു. കഴിക്കുവാനും വിശ്രമിക്കുവാനുമൊക്കെ ശ്രേഷ്ഠ സൗകര്യങ്ങൾ ലഭിച്ചപ്പോൾ ലക്ഷ്യം മറന്നില്ല. ആദ്യമേ ലക്ഷ്യം സാധിതമാക്കണം അതിനുശേഷമേയുള്ളൂ വിശ്രമം എന്ന ഉറച്ച തീരുമാനം നല്ല മനുഷ്യരുടെ, ലക്ഷ്യബോധമുള്ളവരുടെ തീരുമാനമാണ്. തന്റെ ലക്ഷ്യം സാധിക്കും എന്ന് ഉറപ്പാക്കി മടക്കയാത്രയേക്കുറിച്ചും അവരെ അറിയിക്കുന്നു. ലാബാനും കുടുംബാംഗങ്ങളും റിബേക്കയെ അവരോടുക്കൂടി അയക്കുവാൻ തയ്യാറായി.

**5. ലക്ഷ്യപ്രാപ്തിയ്ക്കുശേഷം ദൈവത്തിന് നന്ദി സമർപ്പിക്കുന്നവൻ**

ഉല്പത്തി 24:52 അബ്രഹാമിന്റെ ദാസൻ അവരുടെ വാക്കു കേട്ടപ്പോൾ യഹോവയെ സാഷ്ടാംഗം നമസ്ക്കരിച്ചു.

എത്ര അനുകരണീയമായ മാതൃക. ഏറ്റെടുത്ത ദൗത്യം പൂർണ്ണമായി നിറവേറ്റപ്പെടുന്ന മനുഷ്യൻ. എഫേസ്യർ 3:20. നാം ആഗ്രഹിക്കുന്നതിലും അപ്പുറമായി നമ്മെ ദൈവം നടത്തുന്നു എന്നു എത്ര പേർക്ക് ഓർക്കുവാൻ കഴിയാറുണ്ട്. ദൈവകൃപയെക്കുറിച്ച് ഓർക്കണം. കടമകൾ നിർവ്വഹിക്കുവാൻ മറക്കരുത്. എല്യേസർ പരിശുദ്ധാത്മാവിന്റെ മുൻകുറിയാണ്. തന്റെ യാത്ര സഫലമാക്കിയത് ദൈവമായ യഹോവയാണെന്ന് പരിപൂർണ്ണമായി എല്യേസർ വിശ്വസിച്ചു. തന്റെ സാമർത്ഥ്യമല്ല ദൈവത്തിന്റെ കൃപ ഒന്നു മാത്രമാണ് തന്നോടുകൂടി പ്രവർത്തിച്ചത് എന്ന് വിശ്വസിക്കുന്നവൻ. ആത്മീയ ജീവിതത്തിലും ഭൗതിക ജീവിതത്തിലും അടുക്കും ചിട്ടയും വളരെയധികം ആവശ്യമാണെന്നും എല്യേസർ നമ്മെ ബോധ്യപ്പെടുത്തുന്നു. ✪



### എബ്രായ ലേഖനം

1. എബ്രായർ ലേഖനം എഴുതിയത് ഏതു കാലഘട്ടത്തിൽ?
2. ഈ ലേഖനത്തിന്റെ കേന്ദ്ര വിഷയം എന്ത്?
3. ഈ ലേഖനം എഴുതിയത് ആർക്കുവേണ്ടി?
4. ദൈവം ആര് മുഖാന്തിരമാണ് പിതാക്കന്മാരോട് അരുളി ചെയ്തത്?
5. ഈ അന്ത്യകാലത്ത് ആരു മുഖാന്തിരം നമ്മോട് അരുളി ചെയ്തത്?
6. ദൈവം സകലത്തിനും അവകാശിയാക്കി വെച്ച് ആരെ?
7. ദൂതന്മാർ ആരുടെ ശുശ്രൂഷയ്ക്കുള്ള സേവകരാണ്?
8. ആരുടെ സന്തതിയെസംരക്ഷണം ചെയ്വാനാണ് യേശു വന്നത്?
9. മരണത്തിന്റെ അധികാരി ആര്?
10. എന്തിനാലാണ് പിശാചിനെ നീക്കം ചെയ്തത്?
11. ഈ ലേഖനത്തിന്റെ താക്കോൽ വാക്യങ്ങൾ?
12. ഈ ലേഖനത്തിന്റെ എഴുത്തുകാരൻ ആര്?
13. ഈ പുസ്തകത്തിന്റെ ഉദ്ദേശ്യം എന്ത്?
14. ഈ ലേഖനത്തിന്റെ താക്കോൽ വാക്ക് എന്ത്?
15. ഈ ലേഖനത്തിന്റെ താക്കോൽ അദ്ധ്യായം ഏത്?
16. 19-ാം നൂറ്റാണ്ടിന്റെ പകുതിവരെ മലങ്കരസഭയിൽ ഉപയോഗിച്ചിരുന്ന ആരാധാന ഭാഷ ഏത്?
17. നിലവിൽ ഉള്ള തുബ്ദേനുകൾ സഭയാകമാനം കൂട്ടിച്ചേർത്ത വർഷം?
18. മലങ്കര സഭ അന്ത്യോക്യൻ ബന്ധത്തിൽ അംഗീകരിച്ച കാനോൻ?
19. സുൽത്താനെ സ്വാധീനിച്ച് പാത്രിയർക്കീസ് ആയ ആൾ?
20. മലങ്കര മഹാജന സമ്മേളനം നടന്ന വർഷം?

## ഉത്തരങ്ങൾ ക്വിസ് 16

1. 180 സംവത്സരം (35:28, 29)
2. സേയിർ (36:1)
3. ബാൽഹാനാൻ (36:38)
4. സമ്ലാ (36:36)
5. യിശ്മായേല്യർ (37:28)
6. കോലാട്ടുകൊറ്റന്റെ (37:31)
7. കിർയ്യത്തർബാ (35:27)
8. ഒരു നിലയങ്കി (37:3)
9. ഏർ (38:3)
10. 3 ദിവസം (42:17)
11. ശിമെയോനെ (42:24)
12. അഞ്ചിരട്ടി (43:34)
14. യെഹൂദ (44:33)
15. സേരഹ് (46:17)
16. 147 സംവത്സരം (47:28)
17. രൂബേൻ (49:4)
18. ഹിത്യനായ എഫ്രോനോട് (49:30)
19. നവംബർ 13
20. മലങ്കര മെത്രാപ്പോലീത്താ
21. മാർ യോഹന്നാൻ കകക
22. വാസ്കോ ഡ ഗാമ
23. കേരള പതാക
24. ഗോവ-ഇന്ത്യ-സിലോൺ
25. 1951

## ശരിയുത്തരം നൽകിയവർ

ശ്രീമതി ഏലിയാമ്മ ജോർജ്ജ്, നീർവിളാകം, ശ്രീമതി ബിനു സന്തോഷ്, പിരളശ്ശേരി, ശ്രീമതി എൽസി ചെറിയാൻ, പിരളശ്ശേരി, ശ്രീമതി ജോയ്സ് ഉമ്മൻ, കാരയ്ക്കാട്, ശ്രീമതി ജസ്റ്റീന സൂസൻ ജോസ്, യോർദ്ദാൻപുരം, ശ്രീമതി ഷീലാ ജോസഫ്, കാരയ്ക്കാട്, ശ്രീമതി ഷീബാ ബാബു, പൂഴിക്കാട്, ശ്രീമതി ലിസ്സി ജോസ്, പൂഴിക്കാട്, ശ്രീ. ബാബു ജോർജ്ജ്, പൂഴിക്കാട്

**വിജയി : ശ്രീമതി ഷീബാ ബാബു, പൂഴിക്കാട്**

## 2022 സെപ്റ്റംബർ മുതൽ 2023 ഡിസംബർ വരെയുള്ള ക്വിസ് മത്സര വിജയികൾ

1. ശ്രീമതി മറിയാമ്മ ബേബി, കുടശ്ശനാട്
2. ശ്രീമതി മണി മോനച്ചൻ, കുരമ്പാല
3. ശ്രീമതി അന്നമ്മ ഏബ്രഹാം, പിരളശ്ശേരി
4. ശ്രീമതി ജൂലി തോമസ്, യോർദ്ദാൻപുരം
5. ശ്രീമതി ജോയ്സ് ഉമ്മൻ, കാരയ്ക്കാട്
6. ശ്രീമതി വത്സമ്മ ചാക്കോ, തോട്ടപ്പുഴ
7. ശ്രീമതി ഉഷാ മത്തായി, കൂർത്തമല
8. ശ്രീമതി ഏലിയാമ്മ ചാക്കോ, കല്ലുങ്കൽ വെസ്റ്റ്
9. ശ്രീമതി ഏലിയാമ്മ ജോർജ്ജ്, നീർവിളാകം
10. ശ്രീമതി ഷീലാ ജോസഫ്, കാരയ്ക്കാട്
11. ശ്രീമതി ഷീബാ ബാബു, പൂഴിക്കാട്

**വിജയികൾക്കുള്ള സമ്മാനം 2024 ഫെബ്രുവരി 16-ാം തീയതി വൈകിട്ട് ഭദ്രാസന കൺവൻഷൻ യോഗത്തിൽ വെച്ച് സമ്മാനിക്കുന്നതാണ്. വിജയികൾ വന്ന് സംബന്ധിച്ച് സമ്മാനം സ്വീകരിക്കേണ്ടതാണ്.**

ഫാ. പി. കെ. കോശി
(ഭദ്രാസന സെക്രട്ടറി)





ശെമ്മാശ്ശന്മാരിൽ പ്രധാനിയും സഹദേന്മാരിൽ മുമ്പനുമായ പരിശുദ്ധനും മഹത്വമുള്ളവനും ആയ മോർ സ്തേഫാനോസ് സഹദായുടെ ഓർമ്മ സഭയാകമാനം വിവിധ ദേവാലയങ്ങളിൽ കൊണ്ടാടുന്നു. വചനത്തെ വിളിച്ചു പറഞ്ഞതിനെ പ്രതി കൊല്ലപ്പെട്ട പരിശുദ്ധന്റെ ഓർമ്മ നമുക്ക് വാഴ്‌വിനായി തീരട്ടെ.

പരിശുദ്ധ നിനുവ നോമ്പിലേക്ക് (മൂന്നു നോമ്പ്) നാം പ്രവേശിക്കുകയാണല്ലോ നിനുവാ നഗരം ഒന്നാകെ ദൈവകൃപ പ്രാപിച്ചപ്രകാരം നമുക്കും പരിശുദ്ധ നോമ്പിലേക്ക് ഒരുങ്ങാം.

ജനുവരി മാസം 7-ാം തീയതി മുതൽ സൺഡേ സ്കൂൾ പുതുവർഷം ആരംഭിക്കുകയാണ്. ഇടവകയിലെ എല്ലാ കുഞ്ഞുങ്ങളും സൺഡേസ്കൂൾ പഠിക്കുവാൻ മാതാപിതാക്കളും സൺഡേസ്കൂൾ അധ്യാപകരും പ്രത്യേകം ശ്രദ്ധിക്കണം എന്ന് ഓർമ്മിപ്പിക്കുന്നു.

ഭദ്രാസനദിനം ജനുവരി മാസം 7-ാം തീയതി ഞായറാഴ്ച നാം ആചരിക്കുകയാണ്. ഭദ്രാസനത്തിനുവേണ്ടി പ്രാർത്ഥിക്കുകയും അതിനോടനുബന്ധിച്ചുള്ള ഭദ്രാസനത്തിന്റെ കവർപിരിവ് പരമാവധി വിജയിപ്പിക്കുവാൻ ഏവരും ഉത്സാഹിക്കുകയും ചെയ്യണം.

ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ വിവിധ പ്രോജക്ടുകളുടെ ധനസമാഹരണത്തിന്റെ ഭാഗമായി 2024 ഭദ്രാസന കലണ്ടർ പുറത്തിറക്കുകയുണ്ടായി, ആധ്യാത്മിക സംഘടനാ പ്രവർത്തകർ ഇടവകകൾ സന്ദർശിക്കുമ്പോൾ വേണ്ടുന്നതായ സഹായ സഹകരണങ്ങൾ ഇതിൽ ഉണ്ടാകണം എന്ന് അറിയിക്കുന്നു.

ഭദ്രാസന സുവിശേഷ സംഘത്തിന്റെ ധ്യാനയോഗം ഡിസംബർ മാസം 8-ാം തീയതി നെല്ലിക്കൽ സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തിൽ നടത്തപ്പെട്ടു. ധ്യാനശുശ്രൂഷയ്ക്ക് മലങ്കര സഭാ മാസികയുടെ ചീഫ് എഡിറ്റർ റവ. ഫാ. സഖറിയാ തോമസ് നേതൃത്വം നൽകി.

ചെങ്ങന്നൂർ ഭദ്രാസനത്തിലെ ഇടവകകളിൽ ശുശ്രൂഷിക്കുന്ന പ്രധാന ശുശ്രൂഷകരുടെ സംഗമം അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്ത തിരുമേനിയുടെ അധ്യക്ഷതയിൽ ബഥേൽ അരമനയിൽ വെച്ച് നടത്തപ്പെട്ടു.

ഡിസംബർ മാസം 29-ാം തീയതി ഭദ്രാസന വൈദീക കുടുംബസംഗമം ബഥേൽ അരമനയിൽ വച്ച് നടത്തപ്പെട്ടു. എല്ലാ വൈദീക കുടുംബങ്ങളോടുമുള്ള നന്ദി അറിയിക്കുന്നു.

ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ 2023 വർഷത്തെ ഭദ്രാസന കലാമേള കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ ദേവാലയത്തിൽ വെച്ച് നടത്തപ്പെട്ടു.

17-ാമത് ചെങ്ങന്നൂർ ഭദ്രാസന കൺവൻഷന്റെ പ്രഥമ ആലോചനാ യോഗം ബഥേൽ അരമനയിൽ നടത്തപ്പെട്ടു. ഭദ്രാസന മെത്രാപ്പോലീത്ത അഭിവന്ദ്യ ഡോ. മാത്യൂസ് മാർ തീമോത്തിയോസ് തിരുമനസുകൊണ്ട് അധ്യക്ഷത വഹിച്ചു. 2024 ഫെബ്രുവരി മാസം 14 മുതൽ 17 വരെയുള്ള ദിവസങ്ങളിൽ കൺവൻഷൻ നടത്തുന്നു. അതിന്റെ പ്രവർത്തനങ്ങൾക്കായി വിവിധ കമ്മറ്റികളെ തിരഞ്ഞെടുക്കുകയും ചെയ്തു.

മെഴുവേലി ഹോളി ഇന്നസെന്റ്സ് ഇടവക അംഗവും, ഭാഗ്യസ്മരണാർഹനായ പുത്തൻകാവിൽ തിരുമേനിയുടെ സെക്രട്ടറിയായി പ്രവർത്തിച്ചിരുന്ന മെഴുവേലി പെരുംകുന്നിൽ പി.എസ്. സാമുവേൽ കോർ-എപ്പിസ്കോപ്പാ ദൈവസന്നിധിയിലേക്ക് ചേർക്കപ്പെട്ടു. ഭദ്രാസനത്തിന്റെ യാത്രമൊഴി രേഖപ്പെടുത്തുന്നു.

ഡിസംബർ മാസം 26-ാം തീയതി അഭിവന്ദ്യ മാത്യൂസ് മാർ തീമോത്തിയോസ് തിരുമേനിയുടെ തൃക്കരം മുഖാന്തരം കോർ എപ്പിസ്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ട വെരി. റവ. മാത്യു വർഗീസ് കോർ എപ്പിസ്കോപ്പാ, വെരി. റവ. ജോൺ പോൾ കോർ എപ്പിസ്കോപ്പാ, വെരി. റവ. മാമ്മൻ തോമസ് കോർ എപ്പിസ്കോപ്പാ എന്നീ വൈദിക ശ്രേഷ്ഠർക്ക് പ്രാർത്ഥനാശംസകൾ ഭദ്രാസനത്തിനു വേണ്ടി അറിയിക്കുന്നു.

പുതുവർഷത്തിലേക്ക് പ്രവേശിച്ചിരിക്കുമ്പോൾ എല്ലാവിധ അനുഗ്രഹാശ്ശിസുകളും നേരുന്നു.

**വേദപുസ്തകപരമായും, സഭയുടെ വിശ്വാസപരമായും ഉള്ള ലേഖനങ്ങൾ, കവിതകൾ, ആനുകാലികമായ വിഷയങ്ങൾ എന്നിവ തയ്യാറാക്കി പ്രസിദ്ധീകരണത്തിനായി നൽകുന്നവർ എല്ലാമാസവും 10-ാം തീയതിക്കു മുമ്പായി ചീഫ് എഡിറ്ററുടെ ഇ-മെയിൽ/വാട്ട്സ്ആപ്പിൽ അയച്ചു തരേണ്ടതാണ്.**

**ക്വിസിന്റെ ഉത്തരങ്ങളും ചീഫ് എഡിറ്ററുടെ പേരിൽ അയച്ചു തരേണ്ടതാണ്.**

## 15 കോടിയിൽ പരം ക്രൈസ്തവർ ജനുവരി ഏഴിന് ക്രിസ്മസ് ആഘോഷിച്ചു

എത്യോപ്യാ, എറിത്രിയാ, ഈജിപ്റ്റ്, റഷ്യ, ബലാറസ്, യുക്രയിൻ, ജോർജിയ, കസഖ്സ്ഥാൻ, മൊൾഡോവ, സെർബിയ, മാസിഡോണിയ തുടങ്ങിയ രാജ്യങ്ങളിലെ 15 കോടിയിൽപരം ക്രൈസ്തവർ മറ്റുള്ളവരിൽ നിന്ന് 13 ദിവസം വൈകി ജനുവരി ഏഴിന് ക്രിസ്മസ് ആഘോഷിച്ചു.

എത്യോപ്യൻ, എറിത്രിയൻ, കോപ്റ്റിക്, റഷ്യൻ, യുക്രേനിയൻ, ജോർജിയൻ, സെർബിയൻ, ജറുസലേം തുടങ്ങിയ ഓർത്തഡോക്സ് സഭകളും അസിറിയൻ സഭയിൽ ബാഗ്ദാദ് ആസ്ഥാനമായുള്ള വിഭാഗവും റഷ്യൻ-യുക്രേനിയൻ കത്തോലിക്കാ റീത്തുകളും ജൂലിയൻ കലണ്ടർ അനുസരിച്ചാണ് എല്ലാ പെരുന്നാളുകളും ആഘോഷിക്കുന്നത്. 20, 21 നൂറ്റാണ്ടുകളിൽ ജൂലിയൻ കലണ്ടറിലെ ഡിസംബർ 25, ഗ്രിഗോറിയൻ കലണ്ടറിൽ ജനുവരി ഏഴാകും.

ഒരു കോടിയോളം അംഗസംഖ്യയുള്ള അർമേനിയൻ സഭ ജനുവരി 6-ന് 'തെയോഫനി' പെരുനാൾ ആഘോഷിച്ചു. ഈ സഭ പുരാതനമായ പതിവനുസരിച്ച് ക്രിസ്മസും ദനഹാ (എപ്പിഫനി) പെരുനാളും ഒരുമിച്ച് 'തെയോഫനി' (Theophany) എന്ന പേരിലാണ് ആഘോഷിക്കുന്നത്. ക്രിസ്മസിന് ഇവർ വലിയ പ്രാധാന്യം കൊടുക്കുന്നില്ല. ജനുവരി 05 ന് രാത്രിയിൽ വിളക്ക് പ്രകാശിപ്പിക്കുകയും 06 ന് രാവിലെ വെള്ളം വാഴ്വിൻറെ ശുശ്രൂഷ നടത്തുകയുമാണ് സാധാരണ രീതി. എന്നാൽ ജൂലിയൻ കലണ്ടർ (പഴയരീതി) സ്വീകരിക്കുന്നതിനാൽ ജറുസലേമിലെ അർമേനിയൻ പാത്രിയർക്കേറ്റിന്റെ കീഴിലുള്ള വിശുദ്ധനാടുകളിലും പലസ്തീനിലും മറ്റും ജനുവരി 19-നാണ് ഈ ആഘോഷം.

മലങ്കര സഭയും ഒരു കാലത്ത് ജനുവരി ഏഴിനാണ് ക്രിസ്മസ് ആഘോഷിച്ചിരുന്നത്. ഡിസംബർ 25ന് ക്രിസ്മസ് ആഘോഷിച്ചു തുടങ്ങിയത് 1953ലാണ്. അതുവരെ സുറിയാനി മാസമായ 'കോനൂൻക്ദീം 25' നായിരുന്നു യൽദോ പെരുന്നാൾ. ഇതിനെ സുറിയാനിക്കണക്കിന് 'ധനു 25' എന്നു പറഞ്ഞിരുന്നു.

ഈസ്റ്റർ ആഘോഷത്തിനും ഇതുപോലെ തീയതി വ്യത്യാസമുണ്ട്. 20 കോടിയിലധികം ക്രൈസ്തവർ മിക്ക വർഷവും ഒന്നോ നാലോ അഞ്ചോ ആഴ്ചകൾ വൈകിയാണ് ഈസ്റ്റർ ആഘോഷിക്കുന്നത്. അതേ സമയം എല്ലാവരും ഒരേ തീയതിയിൽ ഈസ്റ്റർ ആഘോഷിക്കുന്ന അവസരങ്ങളുമുണ്ട്.

മലങ്കര സുറിയാനി സഭയിലെ പാത്രിയർക്കീസ് പക്ഷം (ബാവാകക്ഷി) 1952 ഡിസംബർ 15 ന് യൽദോ നോമ്പാരംഭത്തിനും കാതോലിക്കാപക്ഷം (മെത്രാൻ കക്ഷി) 1953 മേയ് 14ന് സ്വർഗാരോഹണ പെരുന്നാളിനുമാണ് ഗ്രിഗോറിയൻ കലണ്ടർ (പുതിയ രീതി) സ്വീകരിച്ചത്. അതോടെ പുതിയരീതി പ്രകാരം ഈസ്റ്ററും ജനുവരി ഏഴിനു പകരം ഡിസംബർ 25 ന് ക്രിസ്മസും ആഘോഷിച്ചു വരുന്നു.

വി.ജെ.ടി.

### മലങ്കര സഭയിലെ മെത്രാപ്പോലീത്തമാർ

അഡ്വ. പി. വി. വർഗ്ഗീസ് ഉമയാറ്റുകര

(കൂനൻ കുരിശു സത്യത്തിൽ കൂടി മലങ്കര സഭ റോമാ സഭയുടെ ആധിപത്യത്തിൽ നിന്നും വിടുതൽ പ്രാപിച്ച 1653 ആരംഭമായി കണകാക്കിയുള്ളത്)

ഇതുവരെ ആകെ മെത്രാപ്പോലീത്തമാർ കാലം ചെയ്തവർ 60, ഇപ്പോഴുള്ളത് 30

ഏറ്റവും കുറഞ്ഞ പ്രായത്തിൽ മെത്രാപ്പോലീത്താ പട്ടം ഏറ്റത് നാലാം മാർതോമ്മാ, പാലക്കുന്നത് മാത്യൂസ് മാർ അത്തനാസ്യോസ് എന്നിവർ (24 വയസ്സ്)

ഏറ്റവും കൂടിയ പ്രായത്തിൽ മെത്രാപ്പോലീത്ത പട്ടം ഏറ്റത് മൂന്നാം മാർത്തോമ്മാ (83 വയസ്സ്)

ഏറ്റവും കുറഞ്ഞ പ്രായത്തിൽ കാലം ചെയ്തത് പുന്നത്ര മാർ ദീവന്നാസ്യോസ് III എന്നറിയപ്പെടുന്ന പതിനൊന്നാം മാർത്തോമ്മാ (40 വയസ്സ്)

ഏറ്റവും കൂടിയ പ്രായത്തിൽ കാലം ചെയ്തത് ഗീവർഗീസ് മാർ ഒസ്താത്തിയോസ് (94 വയസ്സ്)

ഏറ്റവും കുറഞ്ഞ കാലം മെത്രാപ്പോലീത്ത ആയിരുന്നത് ഒൻപതാം മാർത്തോമ്മ (1 വർഷം)

ഏറ്റവും കൂടിയ കാലം മെത്രാപ്പോലീത്ത ആയിരുന്നത് മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവ (52 വർഷം 8 മാസം)

# Holy Matrimony



**Reni Reji (Akku)**
D/o. Mr. REJI K. & Mrs. ANNIE REJI
Njazhuvelathu Reni Bhavan
Budhanoor P.O., Puliyoor

**Aban Samuel (Sobie)**
S/o. Mr. Samuel P.G. & Mrs. Rosamma Samuel
Basil Villa, Padinjattam Kizhakku,
Sooranad, Kollam

Solemnized at **Mar Gregorios Orthodox Syrian Church, Poruvazhy, Kollam** On **08th JANUARY 2024**

Printed & Published by Diocesan Secretary | Owned by Diocese of Chengannur. PB No. 38, Bethel Aramana
Chief Editor Mathew Varghese Cor - Episcopa | Printed at Tara Offset, Chengannur. 0479 2452566